നാം ഇന്നു് അജ്ഞന്മാരായോ അനാഥന്മാരായോ ബഹുമാനിക്കുന്നതിന്നും സ്തുതിക്കുന്നതിന്നും സന്നദ്ധന്മാരായിരിക്കുന്നതു്. എന്നാൽ അധിത്യകയിൽനിന്നു മാത്രമല്ല, നമുക്കു് മനുഷ്യസേവനം ചെയ്യാൻ കഴിയുന്നതു്. ഉപത്യകയിൽനിന്നും തുല്യഫലപ്രദമായ സേവനം ചെയ്യാൻ സാധിക്കുമെന്നുള്ളതിന്നു ലോകത്തിൽ പല ദൃഷ്ടാന്തങ്ങളുമുണ്ടു്. അവയിൽ ഒന്നീലേഖനത്തിനു് വിഷയീഭൂതനായ പൂജ്യപുരുഷൻതന്നെയാണു്. ഇദ്ദേഹം എന്താണു് നമുക്കു് ചെയ്തിട്ടുള്ളതെന്നും അദ്ദേഹത്തിന്റെ പ്രവൃത്തിയിൽനിന്നും നമുക്കു വല്ലതും ലഭിച്ചിട്ടുണ്ടോ എന്നും ഇവിടെ സംക്ഷിപ്തമായി പ്രസ്താവിക്കാം

ഇദ്ദേഹത്തിന്റെ ജനനകാലത്തു് കേരളീയരിൽ ഒരു വലിയ വിഭാഗത്തിന്റെ സ്ഥിതി എന്തായിരുന്നുവെന്നു് ഏറെക്കുറെ ഊഹിക്കാവുന്നതാണു്. "അക്ഷരാനഭിജ്ഞത്വം അജ്ഞത്വം മൂഢത്വവു"മായിരുന്നു ഇവർക്കു പൂർവാർജ്ജിതമായി കൈവശമുണ്ടായിരുന്ന മാനസികസമ്പത്തു് എന്നു വിചാരിക്കാൻ പല കാരണങ്ങളുമുണ്ടു്. ഇതുകൊണ്ടു് അനന്യഗതികരായി ഒരുവിധം തൃപ്തിപ്പെട്ടാണു് അവർ ജീവിതം നയിച്ചുവന്നതു്. ഈ നിലയിൽനിന്നും ഉയരുന്നതിന്നു് ഇവരുടെ ചുറ്റും പല പ്രതിബന്ധങ്ങളും ഇല്ലാതിരുന്നില്ല. എന്നാൽ മനുഷ്യർക്കു സഹജമായ ഉൽക്കർഷേച്ഛ ഇവരെ തീരെ ത്യജിച്ചിരുന്നില്ല. പക്ഷെ, അതിനു വ്യാപാരസൗകര്യം നന്നെ കുറഞ്ഞിരുന്നു. എന്നാൽ ഇങ്ങനെയുള്ള അനാശാസ്യസ്ഥിതിക്കു് ദീർഘായുസ്സില്ലെന്നുള്ള തത്വം ലോകചരിത്രം പലപ്പോഴും പ്രത്യക്ഷപ്പെടുത്തീട്ടുണ്ടു്. ഇപ്രകാരമുള്ള ഘട്ടങ്ങളിലാണു് ദിവ്യജ്ഞാനികളുടെ സമയോചിതമായ ആവിർഭാവം ഉണ്ടാവുക.

കേരളീയരുടെ ഈ ദുർദ്ദശാവിപാകത്തിങ്കലാണ് ശ്രീമദ്ഗു
രുവിന്റെ അവതാരം. ബാല്യത്തിൽത്തന്നെ അദ്ദേഹം
തന്റെ ദിവ്യത്വത്തെ സൂചിപ്പിക്കുന്നതായ ചില പ്ര
വൃത്തികൾ ചെയ്തിട്ടുള്ളതായി പറഞ്ഞുവരുന്നുണ്ട്. ഇ
തിന്റെ വാസ്തവത്തെപ്പററി ഇപ്പോൾ അന്വേഷിച്ചിട്ടാവ
ശ്യമില്ല. എന്നാൽ അദ്ദേഹം യൗവനദശയെ പ്രാ
പിച്ചതോടുകൂടി. തന്റെ പുറവുമുള്ള സംഗതികളെ സ
ശ്രദ്ധം അവലോകനം ചെയ്കയും കേരളീയരുടെ അപരി
ഷ്കൃതസ്ഥിതിയെ ഗ്രഹിച്ചു വിഷാദിക്കയും ചെയ്തുവെന്നു
ള്ളതിന്നു തർക്കമില്ല. ആദ്യമായി അദ്ദേഹം ഒരു ചെറിയ
വൃത്തത്തിൽ സ്വജനോദ്ധാരണപരിശ്രമം ആരംഭിച്ചു.
തന്റെ ഉദ്ദേശസാദ്ധ്യത്തിന്നു പ്രബലമായ പ്രതിബന്ധ
ങ്ങൾ നേരിട്ടേയ്ക്കാമെന്നു ശങ്കിച്ച് തന്റെ പ്രയത്നങ്ങൾ
പ്രബലന്മാരുടെ ദൃഷ്ടി ആകർഷിക്കാത്തവിധത്തിൽ ആരം
ഭിച്ചു. ഒരു കളരിയും ഏതാനും ബാലന്മാരുമായിരുന്നു
തന്റെ മഹത്തായ ഉദ്ദേശസിദ്ധിക്ക് അദ്ദേഹം അവലം
ബിച്ച നിസ്സാരങ്ങളായ ഉപകരണങ്ങൾ.

"ക്രിയാസിദ്ധിസ്സത്വേഭവതി
മഹതാംനോപകരണേ" എന്നുള്ളത് അദ്ദേഹം മന
സ്സിലാക്കിയിരുന്നതായി തോന്നുന്നു. ഈ ചെറിയ വൃത്ത
ത്തിന്റെ പരിധിക്കുള്ളിൽ അദ്ദേഹം കൊളുത്തിയ വി
ജ്ഞാനദീപം കാലക്രമേണ കേരളം ആസകലം ജാജ്ജ്വല്യ
മാനമാക്കിത്തീർത്തുവെന്ന് ഇന്നു പറയേണമെന്നില്ലല്ലോ.
എന്നാൽ ഇന്നു പലരും ചെയ്യുന്നതുപോലെ പ്രസംഗമൂ
ലമല്ല അദ്ദേഹം ഇതു സാധിച്ചത്. പ്രസംഗത്തെ
ക്കാൾ ഫലവത്തും ബലവത്തും ആയ ഒരു ഉപകര

ണമാണ് അദ്ദേഹം സ്വീകരിച്ചതു്. അദ്ദേഹത്തിൻെറ പ്രധാന ഗുരുതന്നെ അനേകം അന്തേവാസികളോടു കൂടിയ ആളും ജ്യേഷ്ഠസഹോദരനുമായ "രാമൻ" എന്ന ആചാര്യനായിരുന്നുവെന്നു് അദ്ദേഹം ഭക്തിപൂർവം പ്രസ്താവിച്ചിട്ടുണ്ടു്. ഇദ്ദേഹത്തിൻെറ നാമം രാമാനുജൻ എന്നുമായിരുന്നുവല്ലോ. ജന്മനാ ഗുരുത്വം വഹിച്ചിരുന്ന ഇദ്ദേഹം കർമ്മണാ ഗുരുസ്ഥാനം കൂടി വഹിക്കാൻ ഇടയായതു് നമ്മുടെ എഴുത്തച്ഛന്നു് ഒരു വിശേഷ അനുഗ്രഹമായിഭവിച്ചു. ദിവ്യജ്ഞാനത്തോടുകൂടിയ ജനനം, ഒരു വിശിഷ്ടനും ശിഷ്ടനുമായ ഗുരുവിങ്കൽനിന്നും അതിനു സിദ്ധിച്ച ഉത്തേജനം ഇവ മനുഷ്യനു ലഭിക്കാവുന്ന അസാധാരണങ്ങളായ ആനുകൂല്യങ്ങളാണല്ലോ. ഇവരുടെ കളരിയ്ക്കുള്ളിലാണു് കേരളീയരുടെ അദ്ധ്യാത്മപരിഷ്കാരത്തിനു് ആദ്യമായി വിളക്കുവെച്ചതു്. ഉദ്ദേശ്യസിദ്ധിക്കായി അദ്ദേഹം വരിച്ച ഉപായം എത്രയും കാര്യക്ഷമമായിട്ടുള്ളതായിരുന്നു. കേരളീയരുടെ വിദ്യാഭ്യാസമായിരുന്നു അദ്ദേഹത്തിൻെറ പ്രഥമോദ്ദേശ്യം. ഈ വഴിക്കല്ലാതെ ഒരു സമുദായത്തേയോ, ജനവിഭാഗത്തെയോ ഉയർത്താൻ സാധിക്കുന്നതല്ലല്ലോ. വിദ്യാഭ്യാസം ആന്തരചക്ഷുസ്സിൻെറ ഉന്മീലനമാണ്. ഇതു സാധിച്ചാൽ സമുദായോദ്ധാരണോപകരണങ്ങളായ സന്മാർഗ്ഗബോധം, അദ്ധ്യാത്മജ്ഞാനം മുതലായവ സുഗമങ്ങളായി ഭവിക്കുന്നതാണ്. അന്നു കേരളീയരിൽ കുടികൊണ്ടിരുന്ന ദാസ്യമനോഭാവത്തിൻെറ മോചനത്തിനും ഇതു് ഉപയുക്തമായിരുന്നു. എന്നാൽ അദ്ദേഹത്തിൻെറ വിദ്യാഭ്യാസരീതി ഇന്നത്തെ വിധത്തിൽ ആയിരിക്കാൻ തരമില്ലായിരുന്നു. അതു് അക്കാലസ്ഥിതിക്കു സാദ്ധ്യവുമല്ലായിരുന്നു. ഇന്നത്തെപ്പോലെ അന്തസ്സാരശ്ശൂ

ന്യങ്ങളായ പാഠ്യപുസ്തകങ്ങൾ എഴുതിക്കൂട്ടുകയോ, വൈദേശികരീതിയിലുള്ള വിദ്യാലയങ്ങൾ സ്ഥാപിക്കയോ ചെയ്യുവാൻ മനസ്സുണ്ടായാലും അന്നു മാർഗ്ഗമില്ലായിരുന്നു. അഗാധചിന്തയുടെ ഫലമായി അദ്ദേഹം വരിച്ച മാർഗ്ഗം അല്പം വ്യത്യാസപ്പെട്ടിരുന്നു. വിദ്യാഭ്യാസത്തിന്റെ പ്രധാനകൃത്യം ഉത്തമാദർശങ്ങളെ ലോകചിത്തത്തിൽ വപനം ചെയ്കയാണ്. അപ്രകാരമല്ലാത്ത വിദ്യാഭ്യാസം അഫലവൃക്ഷങ്ങളെപ്പോലെ പ്രയോജനശൂന്യമായി ഭവിക്കുന്നു. ദിവ്യചക്ഷുസ്സോടുകൂടിയ നമ്മുടെ ഗുരുവര്യന് ഇതു ഗ്രഹിക്കാൻ പ്രയാസമില്ലായിരുന്നു. അതുകൊണ്ട് മൂർത്തിമത്തുകളായ ആദർശങ്ങളെ ജനസമക്ഷം സമർപ്പിക്കണമെന്നാണ് അദ്ദേഹം തീർച്ചയാക്കിയത്.

മലയാളഭാഷയുടെ അന്നത്തെ സ്ഥിതിയും വളരെ ശോച്യമായിരുന്നു. ഭാഷമുഖേനവേണമല്ലോ ആശയങ്ങളെയും ആദർശങ്ങളെയും മനുഷ്യഹൃദയത്തിലേയ്ക്കു് അവതരിപ്പിക്കാൻ. അതുകൊണ്ടു് ആ വിഷയത്തിലും അദ്ദേഹത്തിന്റെ ശ്രദ്ധ പതിക്കേണ്ടതായിവന്നു. സാഹിത്യങ്ങളാണെങ്കിൽ കേവലം ശൂന്യമല്ലെങ്കിലും ഗണ്യമായി അധികം ഉണ്ടായിരുന്നില്ല. പദങ്ങളാണെങ്കിൽ സംഖ്യയിലും തരത്തിലും പരിമിതവും ആശയപ്രകാശനത്തിന് ഏററവും അപര്യാപ്തവുമായിരുന്നു. ഉള്ളവയ്ക്കു് അല്പം ശാണോല്ലേഖനവും ആവശ്യമായിരുന്നു. അജ്ഞന്മാർ കൈകാര്യം ചെയ്യുന്നതും സാഹിത്യസരണിയിലേയ്ക്കു് ആകർഷിക്കപ്പെടാത്തതുമായ പദങ്ങൾക്കു് രൂപവൈകല്യം വരുന്നതു സഹജമാണല്ലോ. ഈവക ന്യൂനതകളെ പരിഹരിച്ചു് ഭാഷയ്ക്കു് അല്പം ഗൗരവവും മനോഹരിത്വവും നല്കേണ്ടതായും ഇരുന്നു. ഇതിലേയ്ക്കു് ഒരു ഇതരഭാഷയുടെ സഹാ

യം ആവശ്യമായിരുന്നു. മലയാളഭാഷയോടു അല്പമെങ്കിലും സംബന്ധമുള്ളതായിട്ടു തമിഴ്, സംസ്കൃതം ഈ ഭാഷകളായിരുന്നു. തമിഴ് ഒരു പുഷ്ടിയുള്ള ഭാഷയായിരുന്നുവെങ്കിലും അതിനു സംസ്കൃതത്തെപ്പോലെ ഗൗരവമോ, സാഹിത്യസമൃദ്ധിയോ ഉണ്ടായിരുന്നില്ല. അതു സംസ്കൃതത്തെ ആശ്രയിച്ചിരുന്നു. അതിനാൽ നമ്മുടെ ഗുരുവയ്യന്റെ ശ്രദ്ധ സംസ്കൃതത്തിലേക്കാണു പ്രധാനമായി ആകർഷിക്കപ്പെട്ടതു്. ഇദ്ദേഹത്തിനു നേരിട്ടിരുന്ന പ്രബലമായ പ്രതിബന്ധം കൂട്ടാക്കാതെ സംസ്കൃതത്തിലും തമിഴിലും അസാമാന്യ വൈദഗ്ദ്ധ്യം സമ്പാദിച്ചിരുന്നു. ഇതിന്റെ ഫലമായി മലയാളഭാഷയെ സംസ്കൃതത്തോടു ഘടിപ്പിക്കയാണു ഉദ്ദേശസിദ്ധിക്കു ഉപയുക്തമായ മാർഗ്ഗമെന്നു അദ്ദേഹം തീർച്ചയാക്കി. അജ്ഞാനനിരാകരണവും ആദർശസംഗ്രഹണവും ഭാഷാമുഖേനയല്ലാതെ സാധിക്കാവുന്നതല്ലല്ലോ. അതുകൊണ്ടു ഭാഷയെ സംസ്കരിക്കയും ഉത്തമാദർശനിബിഡങ്ങളായ സംസ്കൃതഗ്രന്ഥങ്ങൾ ഭാഷപ്പെടുത്തുകയും ചെയ്യണമെന്നു അദ്ദേഹം നിശ്ചയിച്ചു. ഉൽകൃഷ്ടാദർശങ്ങൾക്കു പുറമെ സന്മാർഗ്ഗോപദേശങ്ങളും അദ്ധ്യാത്മതത്വങ്ങളുംകൊണ്ടു സങ്കീർണ്ണങ്ങളായ പൌരാണികസാഹിത്യത്രിതയത്തെ അദ്ദേഹം സരസമധുരമായവിധത്തിൽ ഭാഷയിലേക്കു അവതരിപ്പിച്ചു. വേദങ്ങളും ശാസ്ത്രങ്ങളും വേദാന്തസിദ്ധാന്തങ്ങളുമൊക്കെയും അദ്ദേഹം ഗ്രഹിച്ചിരുന്നുവെങ്കിലും അവ സാമാന്യബുദ്ധിക്കു ഗഹനങ്ങളാകകൊണ്ടും വേദശാസ്ത്രങ്ങൾക്കു അധികാരമില്ലെന്നുള്ള ശങ്കകൊണ്ടും കഥകളും ഉപാഖ്യാനങ്ങളും സംക്ഷിപ്തചരിത്രങ്ങളും ദൃഷ്ടാന്തങ്ങളും ധാരാളം ഉള്ളവയും

ആവിടവിടെ അദ്ധ്യാത്മതത്വശകലങ്ങൾകൊണ്ട് പരിലസിതങ്ങളും തന്മൂലം ഉന്മേഷജനകങ്ങളും രസാവഹങ്ങളും ആസ്വാദ്യമധുരങ്ങളുമായ രാമായണം, ഭാരതം, ഭാഗവതം ആദിയായ പുരാണഗ്രന്ഥങ്ങളെയാണ് "ബോധഹീനന്മാൎക്കറിവാനായിക്കൊണ്ടു" അദ്ദേഹം ഭാഷയായി ചമച്ചതു്. പാരായണസൗകൎയ്യത്തിനുവേണ്ടി ഗദ്യത്തോടെത്രയും അടുത്ത ഒരു രീതിയിലും എന്നാൽ പദ്യത്തിന്റെ നിയമങ്ങളെ അനുസരിച്ചും "കിളിപ്പാട്ട്" എന്ന മട്ടിലാണ് അദ്ദേഹം ഇവയെ ഭാഷപ്പെടുത്തിയതു്. ഇവയാണ് തുഞ്ചത്തു ഗുരുനാഥൻ കേരളീയൎക്കുവേണ്ടി നിൎമ്മിച്ച ആദ്യപാഠ്യപുസ്തകങ്ങൾ, അവ ബാലന്മാർ മുതൽ വൃദ്ധന്മാർവരെ സ്ത്രീപുരുഷഭേദംകൂടാതെ അദ്ധ്യയനം ചെയ്യുന്നവയുമായിരുന്നു. ആശാന്മാരും കളരികളും കരകൾതോറുമുണ്ടായിരുന്നതുകൊണ്ട് സാമാന്യമായ ഒരു അക്ഷരജ്ഞാനം ജനങ്ങൾക്ക് ഉണ്ടായിത്തുടങ്ങിയിരുന്നു. ഇന്നത്തെ മുദ്രണോപകരണങ്ങൾക്കുപകരം അന്നു താളിയോലയും നാരായവുമാണുണ്ടായിരുന്നതു്. അതുകൊണ്ട് ഗ്രന്ഥങ്ങൾ പകൎത്തുന്നതിനു അല്പം താമസം ഉണ്ടായിരുന്നു. സന്ധ്യാസമയത്തു് ഗൃഹങ്ങളുടെ പുരോഭാഗത്തു് പതിവായി വെയ്ക്കുന്ന വിളക്കിന്റെ ചുററും ചെറിയചെറിയ സഭകൾകൂടി ഭക്തിപൂൎവ്വം അദ്ധ്യാത്മഗാനം പാടികേട്ടു് രസിച്ചുവന്നു. വായിക്കുന്നയാളോ അല്ലാത്തപക്ഷം മറെറാരാളോ അൎത്ഥം പറയുകയും ചെയ്തുവന്നു. അക്ഷരജ്ഞാനമില്ലാത്തവരും ഇതിൽ ഭാഗഭാക്കുകളായിരുന്നു. എഴുത്തച്ഛന്റെ കിളിപ്പാട്ടിനുള്ള ഒരു വിശേഷം അതു് കഥാസന്ദൎഭത്തിന്നനുരൂപമായ വികാരത്തെ ജനിപ്പിക്കുന്ന ഏതു രാഗത്തിലും കൎണ്ണാനന്ദകരമായ വിധത്തിൽ ഗാനംചെയ്യാൻ സാധിക്കുമെന്നുള്ളതാണ്.

ഈ സംഗതി സ്വതേയുള്ള അതിന്റെ ആകർഷണീയതയെ ദ്വിഗുണീഭവിപ്പിച്ചു. കവിതയുടെ മാധുര്യംവഴിക്കും കഥയുടെ മാഹാത്മ്യംവഴിക്കും ഈ കൃതികളിൽ അടങ്ങിയിട്ടുള്ള ആദർശങ്ങളും സന്മാർഗ്ഗോപദേശങ്ങളും അദ്ധ്യാത്മതത്വങ്ങളും കേരളീയരുടെ ഉള്ളിലേക്ക് ആവാഹിക്കപ്പെട്ടു. ഇപ്രകാരമാണ് ഏറക്കുറെ അജ്ഞന്മാരായിരുന്ന കേരളീയർക്ക് ജ്ഞാനോന്മുഖമായ ഒരു പ്രബോധനം ലഭിച്ചതു്. കേരളീയരുടെ അജ്ഞാനനിശയുടെ അവസാനവും അവരുടെ അഭ്യുദയത്തിന്റെ അഹർമ്മുഖവും ഈ ഘട്ടത്തിലാണുണ്ടായതു്. എഴുത്തച്ഛന്റെ അനന്യസദൃശമായ അദ്ധ്യാത്മഗാനമാണ് കേരളീയരുടെ മാനസികവും ആത്മീയവുമായ സംസ്കാരത്തിന് നിദാനമായി ഭവിച്ചതെന്നു പറയുന്നതിൽ അതിശയോക്തി ഉണ്ടെന്നു തോന്നുന്നില്ല. യഥാർത്ഥസാഹിത്യം രണ്ടുവിധത്തിൽ മനുഷ്യനെ സഹായിക്കുന്നു. മനുഷ്യരുടെ ജ്ഞാനത്തിന്റെ പരിധിയെ വിസ്താരപ്പെടുത്തുന്നതിനുപുറമെ അസംസ്കൃതങ്ങളും തന്മൂലം ഉന്മാർഗ്ഗോന്മുഖങ്ങളുമായി വർത്തിക്കുന്ന വികാരവിചാരങ്ങളെയും ആശയങ്ങളെയും മററും സംസ്കരിച്ചു് നേർവഴിക്ക് നയിക്കുന്നതിനും ഉപയോഗപ്പെടുന്നു. തുഞ്ചത്തു ഗുരുനാഥന്റെ സാഹിത്യത്തിന് അതിന്റെ കവിതാചാതുര്യം, നവീനത്വം, അദ്ധ്യാത്മസ്വഭാവം ഇവകൊണ്ടു് കേരളീയരുടെമേൽ ഒരനന്യസാമാന്യമായ പ്രേരണാശക്തിയുണ്ടായിരുന്നതിനാൽ അവർ സന്മാർഗ്ഗത്തിലേയ്ക്കു് അനായാസേന ആകർഷിക്കപ്പെട്ടു എന്നതിന് സംശയമില്ല. അദ്ദേഹത്തിന്റെ രാമായണം മുതലായ ഗ്രന്ഥങ്ങൾ സകല കേരളീയരുടേയും ഗൃഹാന്തർഭാഗത്തിൽ എന്നപോലെ ഹൃദയാന്തർഭാഗത്തിലും സ്ഥാനംപിടിച്ചു. ബാലന്മാർക്കു ദൃഷ്ടാന്തപാഠമാ-

യും സംകീർത്തനമായും യുവാക്കന്മാർക്ക് സംഗീതമായും വൃദ്ധന്മാർക്ക് നിത്യസ്തോത്രമായും എല്ലാവർക്കും ആനന്ദപീയൂഷവാഹിനിയായും ഭവിച്ചു അവയ്ക്ക് കേരളീയരുടെമേലുള്ള പ്രേരണാശക്തി ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ പ്രചാരം വർദ്ധിച്ചകാലംവരെയ്ക്കും വിടാതെതന്നെ നിന്നിരുന്നു. എന്നാൽ വിദ്യാഭ്യാസം നമ്മിൽ ജനിപ്പിച്ച അനാശാസ്യമായ രുചിഭേദംകൊണ്ട് ആ പ്രേരണാശക്തി ഇന്നു ക്ഷയോന്മുഖമായിട്ടാണിരിക്കുന്നത്. എങ്കിലും അത് സാമാന്യം ദീർഘകാലം നിർബാധമായി വ്യാപരിച്ചതുകൊണ്ട് അതിനു കേരളീയരിൽ അഭിലഷണീയമായ മാനസികവും സാന്മാർഗ്ഗികവും ആത്മീകവുമായ ഒരു മാററം വരുത്തുന്നതിന് സാധിച്ചു. ഇന്നത്തെ ഭൗതികപരിഷ്കാരം തീരെ നശിപ്പിക്കാതെ വല്ലശക്തിയും ശേഷിച്ചുകിടപ്പുണ്ടെങ്കിൽ അതു നമുക്ക് തുഞ്ചത്തു ഗുരുനാഥന്റെ ദിവ്യാനുഗ്രഹത്തിന്റെ ഫലമാണെന്ന് തീർച്ചയായും പറയാം. എഴുത്തച്ഛൻ കേവലം ഒരു സാഹിത്യകാരൻ മാത്രമല്ലായിരുന്നു. അദ്ദേഹം ഒരു സ്വദേശാഭിമാനിയും സമുദായോദ്ധാരകനും ഭാഷാഭിമാനിയും യോഗിയും ഭക്തനും വേദാന്തിയും അദ്ധ്യാപകനും മററു പലതും കൂടിയായിരുന്നു. അദ്ദേഹം നമ്മെപ്പോലെ ജീവിതത്തിന്റെ ഒരുവശം മാത്രം വികസിപ്പിച്ച ഒരാളല്ലായിരുന്നു. ജീവിതത്തിന്റെ നാനാമുഖങ്ങളേയും തുല്യമായ വിധത്തിൽ വികസിതങ്ങളാക്കിയിരുന്നു. ഇതാണ് ദിവ്യന്മാരുടെ ലക്ഷണം.

ഭാഷാസാഹിത്യം ഇന്നു പലവഴിക്കും തിരിഞ്ഞിട്ടുണ്ട്. നമ്മുടെ സാഹിത്യാഭിരുചിയും മാറിവീണിരിക്കയാണ്. അദ്ധ്യാത്മചിന്ത കുറഞ്ഞും ഭൗതികഭോഗാസക്തി വളർന്നും വരികയാണ്. പുതിയതരം വിദ്യാലയങ്ങളും പാഠ്യപുസ്തക

ങ്ങളും വർദ്ധിച്ചുകൊണ്ടിരിക്കുന്നു. സാഹിത്യകാരന്മാരുടെ സംഖ്യയ്ക്കു് കണക്കില്ല. കവികളാണെങ്കിൽ അതിലുമധികം. അതിലുമധികമാണു് പ്രശംസകന്മാർ. ഇവരെക്കൂടാതെ കഴികയില്ലല്ലോ. ഒരു മഹാൻ പറയുന്നതുപോലെ "മനുഷ്യരെല്ലാം പ്രശംസാലോഭഗ്രസ്തന്മാരായി തീർന്നിരിക്കുന്നു." ഒരു ഗ്രന്ഥം എഴുതിയാൽ അവതാരികാരൂപത്തിലോ അഭിപ്രായവേഷത്തിലോ പ്രശംസ കിട്ടാതിരുന്നാൽ ഉറക്കമില്ല. എന്നാൽ ഒരു സമാധാനമുള്ളതു് അതിനു സന്നദ്ധന്മാർ ഇല്ലാതില്ല എന്നുള്ളതാണു്. ഇങ്ങനെയിരിക്കുന്ന കാലത്തു് അവതാരികയുമില്ല, അഭിപ്രായവുമില്ല, പ്രശംസയുമില്ലാതിരുന്ന നമ്മുടെ ഗുരുനാഥന്റെ കൃതികളെ ആരെങ്കിലും ആദരിക്കുമോ? വായിക്കാൻ തുനിയുമോ? പഠിക്കുമോ? സംശയമാണു്. എന്നാൽ കേരളീയർക്കു് ഒരു നവജീവൻ നല്കിയതും, അദ്ധ്യാത്മജ്ഞാനം, സന്മാർഗ്ഗബോധം ഇവയ്ക്കു അടിസ്ഥാനം ഇട്ടതും സാഹിത്യത്തിന്റെ മാധുര്യവും ഗാംഭീര്യവും കാണിച്ചുതന്നതും അവരെ പരിഷ്കൃതസ്ഥിതിയിലേയ്ക്കു് വഴികാണിച്ചുതന്നതും ആയ ആ പുണ്യാത്മാവിനെ സ്മരിക്കയാണെങ്കിലും വിസ്മരിക്കയാണെങ്കിലും, ഗണിക്കയാണെങ്കിലും അവഗണിക്കയാണെങ്കിലും, അദ്ദേഹത്തിന്റെ മാഹാത്മ്യത്തിനു് അല്പമെങ്കിലും കുറവുണ്ടാകാൻ തരമില്ല. വല്ല കുറവുമുണ്ടെങ്കിൽ നമുക്കു മാത്രമെ വരാൻ തരമുള്ളു.

—o—

## ൧൭. തുഞ്ചത്തു ഗുരുനാഥനും അദ്ധ്യാത്മജ്ഞാനവും.

---

തുഞ്ചത്തു ഗുരുനാഥനെപ്പററി കേട്ടിട്ടില്ലാത്ത മലയാളികൾ ആരുംതന്നെ ഉണ്ടോ എന്ന് സംശയമാണ്. അദ്ദേഹത്തിന്റെ കൃതികൾ വായിച്ചിട്ടില്ലാത്തവരും വളരെ കാണുകയില്ല. എന്നാൽ അദ്ദേഹത്തിന്റെ വിശിഷ്ടതയെ യഥാവൽ ഗ്രഹിച്ചിട്ടുള്ളവർ ഇക്കാലത്തു കേരളത്തിൽ വളരെ ചുരുക്കമാണെന്നാണ് തോന്നുന്നതു്. അദ്ദേഹം ഒരു സാഹിത്യകാരനാണെന്ന് ഞെരുങ്ങിമ്മൂളുന്നവർ ചിലർ ഇല്ലെന്നില്ല. പക്ഷെ, അദ്ദേഹത്തിന്റെ കൃതികൾക്ക്, ഇന്നു ഭാഷയിൽ ധാരാളമായി ഉണ്ടായിക്കൊണ്ടിരിക്കുന്ന നവീനസാഹിത്യത്തോട്, ഗുണാംശത്തിൽ ഒട്ടും സാമ്യമില്ലെന്നു പറയുന്നവരും കുറവല്ലെന്നു വിചാരിക്കുന്നതിനും കാരണം ഇല്ലാതില്ല. ചില വിമർശകന്മാരും മററും അദ്ദേഹത്തിന്റെ കൃതികളെ, അവരുടെ കൈവശമുള്ള നികഷങ്ങളിൽ ഉരച്ചുനോക്കീട്ട്, മാററു കുറവാണെന്ന് അഭിപ്രായപ്പെട്ടിട്ടുള്ളതായും കേട്ടിട്ടുണ്ട്. ഇദ്ദേഹം ഒരു കവിയല്ല; ഒരു തർജ്ജമക്കാരനാണു എന്ന അഭിപ്രായവും കേട്ടിട്ടുണ്ട്. അതെങ്ങിനെയും ഇരിക്കട്ടെ. ഇന്നത്തെ മൂർദ്ധന്യത്തെ പ്രാപിച്ചിരിക്കുന്ന സാഹിത്യത്തിരക്ക് അല്പം ശാന്തമായി, വിദ്വാന്മാർ നിഷ്പക്ഷനിലയിൽ വിമർശനങ്ങൾ ചെയ്യുന്നതിനു പ്രാപ്തരാകുമ്പോൾ, കേരളത്തിലെ പൂർവ്വസാഹിത്യത്തിന്റെ യഥാർത്ഥവില ഒരുപക്ഷെ വെളിപ്പെടാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

എന്നാൽ നാം ഈ പുരുഷരത്നത്തെ ഇന്നറിയുന്നതു് "മഹാകവി" എന്നോ "സാഹിത്യകുശലൻ" എന്നോ ഉ

ള്ള നിലയിലും പേരിലുമല്ല. "ഗുരുനാഥൻ" അല്ലെങ്കിൽ "എഴുത്തച്ഛൻ" എന്നപൂജ്യനാമമാണു് നമുക്കെല്ലാവർക്കും കേട്ടുംപറഞ്ഞും പരിചയമായിട്ടുള്ളതു്. ഈ നാമങ്ങൾ നിശ്ചയമായും ഒരു സാഹിത്യകാരനെയല്ല ചൂണ്ടിക്കാണിക്കുന്നതു്. ഇവ ഒരു ആചാര്യനേയോ, ഉപദേഷ്ടാവിനേയോ ആണു് സൂചിപ്പിക്കുന്നതു്. അല്ലെങ്കിൽ "ഗുരുനാഥൻ" എന്നുള്ള പേർ കേരളലോകം ഇദ്ദേഹത്തിനു നൽകാൻ തരമില്ല. മുന്നൂറുവർഷത്തിലധികമായി പരമ്പരയാ കേരളീയർ പറഞ്ഞുവരുന്ന പരിപാവനമായ ഈ നാമം ഒരിക്കലും നിരർത്ഥകമായി വരാൻ തരമില്ലെന്നാണു വിചാരിക്കേണ്ടതു്. നമ്മുടെ പൂർവന്മാർ നാം വിചാരിക്കുന്നതുപോലെ അത്ര മന്ദബുദ്ധികളായിരുന്നില്ല. സ്വർണ്ണവും വൈഡൂര്യവും എവിടെയാണു വിളയുന്നതെന്നു് അവർ പണ്ടുപണ്ടേ കണ്ടുപിടിച്ചിരുന്നു. അവർ നാം ഇന്നു ചെയ്തുവരുന്നതുപോലെ, പ്രശംസകളും സ്ഥാനപ്പേരുകളും അത്ര ഉദാരമനസ്കതയോടുകൂടി പ്രദാനംചെയ്തുവന്നിരുന്നില്ല. അതുകൊണ്ടു് അവർ നൽകീട്ടുള്ള പേരിനെ നീതികരിക്കുന്നതിന്നു്, അദ്ദേഹത്തിൽ എന്തെങ്കിലും ഗുണം അവർ കാണുകയും അതിന്റെ ഫലം അനുഭവിക്കയും ചെയ്തിരിക്കണം. ഏതെങ്കിലും അദ്ദേഹം കേരളീയരുടെ സാമുദായികസ്ഥിതിയിൽ ഒരു അസാമാന്യമായ മാററം വരുത്തി എന്നുള്ളതിന്നു് സംശയമില്ല. ആ മാററം എന്തായിരുന്നുവെന്നാണു് നോക്കേണ്ടതു്. നമുക്കു് രേഖകൾ ഇല്ലെങ്കിലും അതിന്റെ സ്വഭാവം എന്തായിരുന്നുവെന്നു് അനുമാനിക്കുന്നതിനു ലക്ഷ്യങ്ങൾ ഇല്ലാതില്ല. ആ മാററം ആത്മീയവും സന്മാർഗ്ഗികവും മാനസികവുമായ ഒന്നായിരുന്നു. ഇവയിൽ ആത്മീയമായ മാററത്തെക്കുറിച്ചു് മാ

തുമാണ് ഇവിടെ ഒന്നുരണ്ടുവാക്ക് പറയാമെന്നു വിചാരിക്കുന്നതു്.

ആ ദിവ്യപുരുഷന്റെ ജനനംകൊണ്ട് പരിപാവനമാക്കപ്പെട്ട കേരളഭൂവിൽ അധിവസിച്ചിരുന്ന ജനങ്ങൾ, പ്രത്യേകം നായന്മാർ, അക്കാലംവരയ്ക്കും അജ്ഞാനത്തിൽ മുങ്ങിക്കിടക്കുകയായിരുന്നു. അവൎക്കു ജ്ഞാനസമ്പാദനത്തിനു വേണ്ടതായ വിദ്യാലയങ്ങളോ ഗ്രന്ഥങ്ങളോ മററുപകരണങ്ങളോ സൗകൎയ്യങ്ങളോ ഒന്നുംതന്നെയില്ലായിരുന്നു. എന്നുതന്നെയുമല്ല, ഇതിലേയ്ക്കു പ്രബലമായ പ്രതിബന്ധവും ഉണ്ടായിരുന്നുവെന്ന് നമുക്ക് അറിയാവുന്നതാണ്. അദ്ധ്യാത്മരാമായണത്തിൽ അദ്ദേഹം പറഞ്ഞിരിക്കുന്നതു നോക്കുക.

"വേദശാസ്ത്രങ്ങൾക്കധികാരിയല്ലെന്നതോൎത്ത്
ചേതസി സൎവ്വം ക്ഷമിച്ചീടുവിൻകൃപയാലെ" എന്നും,

പിന്നെ ശ്രീമഹാഭാഗവതത്തിൽ,

"ചൊല്ലുവാനനേകമുണ്ടോരോന്നു മുനീന്ദ്രന്മാർ
ചൊല്ലിയവേദാന്തസാരാദികൾബഹുവിധം
ചൊല്ലരുതവയൊന്നും "നമുക്ക്"—പുരാണങ്ങൾ
ചൊല്ലുകയെന്നതും കേൾക്കെന്നുള്ളതും ചെയ്യാമല്ലോ."

ഇങ്ങിനെ നമ്മുടെ ജ്ഞാനസമ്പാദനോദ്യമത്തെ വിലക്കുകയുംകൂടി ചെയ്തിരുന്നു. എന്നാൽ സ്ഥിരപ്രതിജ്ഞയോടുകൂടിയ ആ ഗുരുവൎയ്യൻ ഇതുധിമിത്തം ഭഗ്നാശയനായി പിന്മാറുകയല്ല ചെയ്തതു. തന്റെ സമുദായത്തിനു നേരിട്ടിരിക്കുന്ന ഈ പരിതാപകരമായ അവസ്ഥയെ പരിഹരിക്കുന്നതിനുള്ള മാൎഗ്ഗാന്വേഷണം ചെയ്തുചെയ്ത് അവസാ

നത്തിൽ ഇദ്ദേഹം ഒരു മാറ്റം കണ്ടുപിടിച്ചു. താൻ തന്നെ ജ്ഞാനം സമ്പാദിച്ചാലല്ലാതെ, അന്യൎക്ക് ഉപദേശം നല്കുന്നതിനും അവരെ ഉയൎത്തുന്നതിനും സാധിക്കയില്ലെന്നു മനസ്സിലാക്കി അദ്ദേഹം പ്രതിബന്ധങ്ങളെയും എതിർശക്തികളെയും തൃണവൽക്കരിച്ചു് ആ വഴിക്ക് പ്രയത്നം അഥവാ തീവ്രയത്നം ആരംഭിച്ചു. അദ്ദേഹം സ്വദേശത്തുള്ളതുപോലെതന്നെയുള്ള പ്രതിബന്ധങ്ങൾ ഇല്ലാത്തതായ പരദേശങ്ങളിൽ സഞ്ചരിച്ചു് അന്തമില്ലാതെ ആത്മീയ ചിന്താരത്നങ്ങൾ ലയിച്ചുകിടക്കുന്ന സംസ്കൃതസാഹിത്യത്തെ ഉത്തമഗുരുസഹായത്താൽ നിൎമ്മഥനം ചെയ്തു് തനിക്കാവശ്യമുള്ള ആത്മീയോപകരണങ്ങൾ സമ്പാദിച്ചു് മടങ്ങിവന്നു. അദ്ദേഹത്തിന്റെ ചിരകാലത്തെ പരിശ്രമഫലം എന്തായിരുന്നുവെന്നു് അദ്ദേഹം തന്നെ സംക്ഷിപ്തമായി പറഞ്ഞിരിക്കുന്നതു നോക്കുക.

"സത്യജ്ഞാനാനന്താനന്ദാദ്വയാമൃതപൂൎണ്ണം
സച്ചിൽബ്രഹ്മമാദ്യംപരമാനന്ദമുപാസിച്ചേൻ."

തൽഫലമായി,

"ഈശനുംപ്രപഞ്ചവുമേകമെന്നറച്ചുഞാൻ
ഈശനെദ്ദേശികനെന്നറിഞ്ഞു് തെളിഞ്ഞതപ്പാരം
ദേശികപാദപത്മമെന്നുള്ളിലുറപ്പിച്ചേൻ
ദേശികാജ്ഞയാപരമാനന്ദസമന്വിതം
ഈശനാംപ്രപഞ്ചവുംദേശികൻതാനുംഞാനും
ഈശന്റെ കാരുണ്യത്താൽ കേവലമെന്നായ്ക്കണ്ടേൻ
അന്നേരംമായാമയമായിടുംബാഹ്യതങ്ങ-
ളൊന്നുമേകാണ്മാനില്ലഞാനൊഴിഞ്ഞൊരേടത്തും."

ഇപ്രകാരം അദ്വൈതബോധം സിദ്ധിച്ചതിനു ശേഷം അദ്ദേഹം തന്റെ സമുദായോദ്ധാരണവിഷയത്തിൽ സശ്രദ്ധം പ്രവേശിച്ചു പ്രവൎത്തിക്കാൻ തുടങ്ങി. പ്രതികക്ഷികൾ എന്തുതന്നെപറഞ്ഞാലും എങ്ങിനെയെല്ലാം വിലക്കിയാലും തന്റെ സമുദായത്തിൽപ്പെട്ട എല്ലാവൎക്കും മനുഷ്യജന്മം സിദ്ധിച്ചതിനാൽതന്നെ മനുഷ്യോചിതമായ ജ്ഞാനസമ്പാദനത്തിനും, പുരുഷാൎത്ഥസിദ്ധിക്കും അധികാരമുണ്ടെന്ന് തീൎച്ചയാക്കി. ഈ ഉദ്ദേശസിദ്ധിക്കുവേണ്ടി ആത്മീയതത്വങ്ങൾകൊണ്ട് സംകീൎണ്ണങ്ങളും എന്നാൽ സ്വസമുദായത്തിന് പ്രവേശനം തടയപ്പെട്ടവയുമായ സംസ്കൃതഗ്രന്ഥങ്ങളെ മലയാളഭാഷയിൽ അവതരിപ്പിക്കണമെന്നാണ് അദ്ദേഹം നിശ്ചയിച്ചത്. പക്ഷെ, മലയാളഭാഷ അക്കാലത്ത് യഥാവൽ രൂപവൽകരിക്കപ്പെടാതെയും ഏറെക്കുറെ അവികസിതവും പദങ്ങളുടെ വിഷയത്തിൽ ശുഷ്കവുമായിരുന്നു. എന്നാൽ ഈ പ്രതിബന്ധവും അദ്ദേഹത്തെ തന്റെ ഉദ്ദേശ്യത്തിൽനിന്നും വിരമിപ്പിച്ചില്ല. ആശയങ്ങളും ചിന്തകളും വൎദ്ധിക്കുമ്പോൾ എതു ഭാഷയിലും ശബ്ദങ്ങൾ വൎദ്ധിക്കാതെ കഴികയില്ലല്ലൊ. സംസ്കൃതം, തമിഴ് മുതലായ ഇതര ഭാഷകളുടെ സഹായംകൊണ്ട് ഈ ദുൎഘടവും അദ്ദേഹം തരണംചെയ്തു. സദുദ്ദേശത്തോടുകൂടി പ്രവൎത്തിക്കുന്നവൎക്ക് പ്രതിബന്ധങ്ങൾ ഒക്കെയും വഴിമാറിക്കൊടുക്കുന്നത് സഹജമാണ്. ആത്മീയശക്തി പ്രായേണ ഇതരശക്തികൾക്ക് അജയ്യവുമാണല്ലൊ. തന്റെ സമുദായത്തിന് മതബോധവും അല്പമായെങ്കിലും ആത്മജ്ഞാനവും നൽകണമെന്നുള്ള ഉദ്ദേശത്തെ പുരസ്കരിച്ച് അദ്ദേഹം സംസ്കൃതത്തിൽനിന്നും വിശിഷ്ട ഗ്രന്ഥങ്ങളെന്ന് ഗണിക്കപ്പെട്ടിരിക്കുന്ന അദ്ധ്യാത്മരാമായണം—മഹാഭാരതം—ശ്രീ

മൽഭാഗവതം ഇവയെ ഏററക്കുറെ സ്വാതന്ത്ര്യത്തോടു കൂടി മലയാളത്തിൽ ലളിതമായ രീതിയിൽ കിളിപ്പാട്ടായി ഭാഷാന്തരപ്പെടുത്തിത്തന്നിരിക്കുന്നു. ഇതിനുപുറമെ ഉപനിഷദ്വാക്യങ്ങളുടെ സാരസംഗ്രഹങ്ങളായ ഹരിനാമകീർത്തനം, ചിന്താരത്നം, വേദാന്തകീർത്തനം മുതലായ അമൂല്യങ്ങളായ ഭാഷാകൃതികളും അദ്ദേഹം നമുക്കായി പ്രദാനം ചെയ്തിട്ടുണ്ട്. എന്നാൽ നാം ഈ ഗ്രന്ഥങ്ങളുടെ യഥാർത്ഥ വിലയെ ഗ്രഹിച്ചിട്ടുണ്ടോ എന്നും അവയിൽനിന്നും ആ ചാര്യൻ ഉദ്ദേശിച്ചിട്ടുള്ള പ്രയോജനം നാം സമ്പാദിക്കുന്നുണ്ടോ എന്നും അല്പം സംശയമാണ്. "മുററത്തെ മുല്ലയ്ക്കു മണമില്ല" എന്നു പറയുന്നതുപോലെ ജ്ഞാനിയും യോഗിയും ഭക്തനുമായ ഗുരുവിൻെറ മാഹാത്മ്യം നാം ഇന്നേവരെ യഥാവൽ ഗ്രഹിച്ചിട്ടില്ലെന്നുള്ളതു് പരിതാപകരംതന്നെയാണ്. ഇദ്ദേഹം കേരളത്തിലല്ലാതെ ഭാരതത്തിൽ മററു വല്ലദിക്കിലും ജനിച്ചിരുന്നുവെങ്കിൽ നിശ്ചയമായും ഒരു സർവ്വഭാരതാചാര്യനായി ഗണിക്കപ്പെടാമായിരുന്നു. രണ്ടാമതൊരു രാമാനുജാചാര്യൻതന്നെ അയിരുന്നേനെ. അദ്ദേഹത്തിൻെറ മനസ്സിൻെറ നാനാമുഖത്വവും ജ്ഞാനത്തിൻെറ ഗംഭീരതയും ജീവിതത്തിൻെറ നൈർമ്മല്യവും ഭക്തിയുടെ ദാർഢ്യവും എല്ലാം അനന്യസാധാരണങ്ങളായിരുന്നുവെന്നുവേണം പറവാൻ. അദ്ദേഹത്തിൻെറ ഏതുകൃതി നോക്കിയാലും ഇവ അവയിൽ പ്രതിബിംബിച്ചു് കിടക്കുന്നതായി കാണാം. ഭക്തിദ്യോതകങ്ങളായ സ്തുതികളും വിശിഷ്ടങ്ങളായ ആത്മീയതത്വങ്ങളും ഇടയ്ക്കിടയ്ക്കുള്ള സാരോപദേശങ്ങളുംകൊണ്ടു അദ്ദേഹത്തിൻെറ കൃതികൾ സവിശേഷം പ്രശോഭിക്കുന്നു. ഏതായാലും നമ്മുടെ സമുദായത്തിന് ഇന്നത്തെ നിലയിൽ എത്തുന്നതിന് പ്രധാന നിദാനമായിത്തീർന്നിട്ടുള്ളതു്, ഈ ഗുരു

വരൻ നമുക്കു നൽകീട്ടുള്ള വിജ്ഞാനരത്നാകരങ്ങളായ ഗ്രന്ഥങ്ങൾതന്നെയാണെന്നുള്ളതിന് സംശയമില്ല. നാമജപത്താൽ അന്തഃകരണശുദ്ധി, ഭഗവൽകഥാമൃതപാനത്താൽ ഭക്തി, ആത്മജ്ഞാനം ഇവയുണ്ടാക്കുന്നതിനുപയുക്തമായ "ഹരിനാമകീർത്തനവും" അതിമധുരവും ലളിതവുമായ ശുദ്ധമലയാളത്തിൽ സർവ്വോപനിഷത്തുക്കളുടേയും സാരം സംഗ്രഹിച്ച് എഴുതീട്ടുള്ള അമൂല്യരത്നമായ "ചിന്താരത്നവും" അനേകം അദ്വൈതസിദ്ധാന്തങ്ങൾ അടങ്ങിയ "വേദാന്തകീർത്തനവും," പല ഉത്തമങ്ങളായ ആദർശങ്ങൾ നൽകുന്നതും വേദസമ്മിതവും അദ്ധ്യാത്മപ്രദീപകവുമായ "അദ്ധ്യാത്മരാമായണവും, ഭഗവൽഗീത, സഹസ്രനാമം മുതലായവ അടങ്ങിയിട്ടുള്ളതും അഞ്ചാംവേദമെന്ന് പ്രസിദ്ധിയുള്ളതും ആയ "മഹാഭാരതവും," ഭക്തിജ്ഞാനവൈരാഗ്യങ്ങൾ ഉണ്ടാക്കുന്നതും ഭഗവാന്റെ സർവ്വകലകളേയും വെളിപ്പെടുത്തുന്നതുമായ "ശ്രീമഹാഭാഗവതവും" ഇതുപോലെതന്നെയുള്ള മററു പല ഗ്രന്ഥങ്ങളും വാത്സല്യപൂർവ്വം നമുക്ക് ഉല്ക്കർഷപ്രാപ്തിക്കായി ഇദ്ദേഹം ഇഷ്ടദാനം ചെയ്തിട്ടുണ്ട്. ഇതിനായി ഇദ്ദേഹത്തോട് നാം എത്രതന്നെ കൃതജ്ഞന്മാരായാലും അല്പംപോലും മതിയാകുന്നതല്ല. അദ്ദേഹത്തിന്റെ ഹസ്തങ്ങളിൽനിന്നും വിമുക്തമായ ആത്മീയശക്തി നാം അറിയുന്നില്ലെങ്കിലും, ഇന്നും നമ്മെ ചലിപ്പിക്കയും പ്രേരിപ്പിക്കയും ചെയ്തുകൊണ്ടിരിക്കുന്നുണ്ട്.

ഇനി ഇദ്ദേഹത്തിന്റെ ജ്ഞാനത്തിന്റെ ഏകദേശസ്വരൂപവും ഇദ്ദേഹം നമുക്കു നൽകുന്ന ഉപദേശങ്ങൾ എന്തെല്ലാമാണെന്നും നോക്കാം. ഇവ വളരെ ഉള്ളതുകൊണ്ട് അല്പം ചിലവ മാത്രം ഉദ്ധരിച്ചുകാണിക്കാം.

"യുവതീമണേ നിനക്കജ്ഞാനമോഹവശാൽ
വിവശഭാവമുള്ളിലുള്ളതു നീങ്ങിടുവാൻ
പരമേശ്വരൻപാദഭജനം ചെയ്കീടുക
പരമാമൃതം നാമകീർത്തനം ചൊല്ലീടുക
പരമേശ്വരന്റെ പാദസേവയെക്കൊണ്ട്
പരമാനന്ദമായ പദത്തെ ലഭിച്ചീടാം.
സൽക്കഥകളും ഭഗവൽക്കഥകളും കേട്ടി-
ട്ടുൾക്കരുന്നിങ്കൽ ഭക്തി വൎദ്ധിച്ചുവന്നീടണം.
സദ്വൃത്തിയുണ്ടാകണം സാധുക്കളോടുസംഗം
എത്രനാമപ്പോളുള്ളിലജ്ഞാനം നീങ്ങുംതാനും."

ചിന്താരത്നം.

"ഉള്ളിൽകനത്തമദമാത്സൎയ്യമെന്നിവകൾ
ഉള്ളോരുകാലമുടനെന്നാകിലും മനസി
ചൊല്ലുന്നതാരു തിരുനാമങ്ങളാരവന്നു
നല്ലഗതിക്കുവഴി നാരായണായനമഃ"
"പലതുംപറഞ്ഞു പകൽകളയുന്നനാവുതവ
തിരുനാമകീർത്തനമിതതിനായ്വരേണമിഹ
കലിയായകാലമതിലിതുകൊണ്ടു മോക്ഷഗതി
എളുതെന്നുകേൾപ്പുഹരിനാരായണായനമഃ"

ഹരിനാമകീർത്തനം.

അകവും പുറവും മേലും കീഴും
പകലും രാവും ബഹുവിധമത്രേ
ഭഗവന്മയമിദമപരംപാൎത്താൽ
അവകാശംനഹി നാരായണജയ."

വേ. കീർത്തനം.

"അദ്ധ്യാത്മരാമായണം മൃത്യുശാസനപ്രോക്ത-

മദ്ധ്യയനംചെയ്തീടും മർത്ത്യജന്മികൾക്കെല്ലാം
മുക്തിസിദ്ധിക്കുമസന്ദിഗ്ദ്ധമിജ്ജന്മംകൊണ്ടേ”

അദ്ധ്യാത്മരാമായണം

“സക്തിയും നശിച്ചീടും ഭക്തിയുമുറച്ചീടും
ഭക്തിയിൽ വിരക്തിയും മുക്തിയും താനേവരും.”

ശ്രീമഹാഭാരതം.

ഇങ്ങനെ എടുത്തെഴുതുന്നതായാൽ അവസാനമില്ല. ഗുരുനാഥന്റെ ജ്ഞാനവും അദ്ദേഹം നൽകുന്ന ഉപദേശങ്ങളും കാണിക്കുവാൻ ഇത്രയും മതിയാകുമെന്ന് വിശ്വസിക്കുന്നു. അദ്ദേഹത്തിന്റെ ഹരിനാമകീർത്തനം മുതലായ വിശിഷ്ട കൃതികളിൽ വേദാന്തസാരം മുഴുവൻ സംഗ്രഹിച്ചിരിക്കുന്നുവെന്ന് കാണാവുന്നതാണ്. ഗുരുവരന്റെ ഭക്ത്യാധിക്യത്തെ കാണിക്കുന്നതിന് ഒരു ഭാഗംകൂടി ഉദ്ധരിക്കാം.

“താരാർമകൾ നിജപാണിയുഗളത്താ-
ലാരൂഢമോദം തലോടിനിരന്നുള്ള
ചാരുകഴലിണതന്മേൽ മടിയാതെ
ഘോരനാം കാളിയനോരോന്നു ദംശിച്ചാൻ
ഏതുമതിനൊരുപീഡയില്ലായ്കയാൽ
മർമ്മങ്ങൾതോറും കടിച്ചുതുടങ്ങിനാൻ
നിർമ്മലനായൊരു നന്ദതനൂജനെ
കന്മഷന്മാക്കുതോന്നുമല്ലോ തെളി-
ഞ്ഞെന്മനഃപ്പങ്കജെവാഴ്ക പോകായ്കെങ്ങും.”

നമ്മുടെ ഗുരുവര്യൻ തന്റെ ഭാരതത്തിൽനിന്നും ഭഗവദ്ഗീതയെ വിട്ടുകളഞ്ഞുവെന്നൊരു ആക്ഷേപം പറയാറുണ്ട്. അതു തനിക്കു ഭാഷയാക്കാൻ പാടില്ലാഞ്ഞിട്ടല്ലെന്നു

നമുക്കറിയാം. ഇദ്ദേഹത്തിന്റെ അഗാധജ്ഞാനത്തിനും വാഗ്വൈഭവത്തിനും ഇതു സ്വകരംതന്നെ ആയിരുന്നു. പക്ഷെ ഇതിന് താൻ അർഹനല്ലെന്നു വിചാരിച്ചിട്ടു മാത്രമായിരിക്കാം:—

“ഉഴറിയരുളിനമൊഴികളുപനിഷത്താകയാ-
ലോതിനാർ ഗീതയെന്നാദരാൽ ജ്ഞാനികൾ” എന്നു

മാത്രം പറഞ്ഞിരിക്കുന്നതു്. എന്നാൽ നാം അതിൽ സങ്കടപ്പെടാനില്ല. ഭഗവദ്ഗീത ആപാദചൂഡം വായിച്ചു ചിന്തിച്ചാൽ നമുക്കു ലഭിക്കുന്ന ആ വിശിഷ്ടതത്വം എന്തോ അതു് അദ്ദേഹം നമുക്കായി നൽകീട്ടുണ്ട്. വേദവ്യാസമഹർഷി എഴുനൂറു ശ്ലോകങ്ങൾകൊണ്ട് പറഞ്ഞിരിക്കുന്ന ഭഗവദ്ഗീതയുടെ “പരമാത്ഥം” ഗുരുവരൻ പന്ത്രണ്ടക്ഷരങ്ങൾകൊണ്ട് സംഗ്രഹിച്ച് നമുക്കു വെളിപ്പെടുത്തി തന്നിട്ടുണ്ട്. ഇദ്ദ്വാഭംഗം എന്തിന്?

“കണ്ടുനായീടൊലാ കണ്ടതെല്ലാമഹം” ഇതാണ് ഗുരുവരൻ നമുക്ക് ഭാരതത്തിൽ നൽകീട്ടുള്ള “ഭഗവദ്ഗീത.” ഭഗവദ്ഗീത മുഴുവൻ .വായിച്ചിട്ട് എന്താണു ഫലം. ഈ ഹ്രസ്വമന്ത്രത്തെ സദാ ജപിക്കയും അതിന്റെ ഗൂഢാർത്ഥത്തെപ്പററി ചിന്തിക്കയും ചെയ്താൽ പോരെയോ? ഭഗവദ്ഗീതയെ തിരിച്ചും മറിച്ചും വ്യാഖ്യാനിക്കുകയും അപഗ്രഥനംചെയ്കയും ചെയ്താൽ നമുക്കു കിട്ടുന്ന ഫലം ഇതുതന്നെയല്ലയോ? നമ്മുടെ ഗുരുവര്യൻ ഗീതയെ നമുക്കെത്ര സുഗമമാക്കിത്തന്നിരിക്കുന്നു. ഗീതാപാരായണംകൊണ്ടുള്ള ഫലം മുഴുവനും നിത്യവും ഈ പന്ത്രണ്ടക്ഷരവും ജപിച്ചാൽ നമുക്ക് സുലഭമാണെന്നുള്ളതിന് സംശയമുണ്ടോ? ഒരു ആംഗ്ലേയ കവിയെപ്പററി മററൊരു വിദ്വാൻ പറ

ഞ്ഞിട്ടുള്ളതുപോലെ "അദ്ദേഹം എന്തെങ്കിലും തൊട്ടിട്ടുണ്ടോ അതൊക്കെയും അദ്ദേഹം സംസ്കരിച്ചിട്ടുണ്ട്."

ഇതുപോലെതന്നെ ഉദ്ധവരുടെ വർ ചോദ്യങ്ങൾക്ക് മറുപടി പറവാൻ നമ്മുടെ ഗുരുവരന് നാലു വരികൾ മാത്രമെ വേണ്ടിവന്നുള്ളു.

"പറഞ്ഞീടാം മമ പരമാത്ഥമെങ്കിൽ
അറിഞ്ഞുകൊണ്ടാലും വികല്പം കൂടാതെ
പിരിഞ്ഞിരിക്കയില്ലൊരിക്കലും ഞാനോ
നിറഞ്ഞിരിപ്പൊരു പരമാത്മാവുതാൻ."

നമ്മുടെ ഗുരുനാഥൻ വേദാന്തത്തിന്റെ ഉത്തുംഗശൃംഗത്തിൽ അഥവാ "തുഞ്ചത്തു" നിന്നുകൊണ്ടാണല്ലോ നമുക്ക് ഉപദേശങ്ങൾ നൽകുന്നതു്. ഇതു സാധാരണ ജനങ്ങൾക്ക് എങ്ങിനെ മനസ്സിലാകും. എങ്ങിനെ അവർ അനുകരിക്കും. എങ്ങിനെ അനുഗമിക്കും. എന്ന് ഒരു ചോദ്യമുണ്ടായേക്കാം. അതിന് ഒന്നാലോചിച്ചാൽ മതിയാകും. സൂര്യൻ നമ്മിൽനിന്നും എത്രയോ ഉയരത്തിലാണ് സ്ഥിതിചെയ്യുന്നതു്. എങ്കിലും ആ തേജോഗോളത്തിൽനിന്നും പുറപ്പെടുന്ന ശുഭ്രകിരണങ്ങൾ നമുക്ക് ഓരോരുത്തർക്കും ആവശ്യമുള്ള ചൂടും വെളിച്ചവും നൽകുന്നില്ലയോ? നമ്മുടെ ഗ്രഹണശക്തിക്കും പരിതഃസ്ഥിതിക്കും അനുരൂപമായ ഊഷ്മാവും പ്രകാശവും നമുക്കു ലഭിക്കുന്നില്ലയോ. അതുപോലെതന്നെ ഈ വിജ്ഞാനജ്യോതിസ്സിൽനിന്നും നമുക്ക് ഓരോരുത്തർക്കും കൈക്കൊള്ളുവാൻ ശക്തിയുള്ളടത്തോളം ജ്ഞാനകിരണം നമുക്കു ലഭിക്കാതിരിക്കയില്ല. പക്ഷെ, നാം ആ ജ്യോതിസ്സിന്റെ നേരെ തിരിഞ്ഞുനില്ക്കേണ്ട ആവശ്യമുണ്ട്. അസംഖ്യം വിജ്ഞാനബീജങ്ങൾ വിതയ്ക്കപ്പെട്ടപ്പോൾ അവയിൽ ഒട്ടേറെ എണ്ണം മുളയ്ക്കാതിരിക്കയില്ലെന്നുള്ളതു്

തീൎച്ചതന്നെ. "ദിവ്യജ്ഞാനികൾ അനേക ശതാബ്ദങ്ങളുടെ ഉപദേഷ്ടാക്കളാ"ണെന്നു പറയപ്പെട്ടിരിക്കുന്നു. അദ്ദേഹത്തിന്റെ സമാധിപീഠത്തിൽനിന്നും ഇന്നും ആ ശ്രീഗുരു നമ്മെ ഭരിക്കുന്നു. അദ്ദേഹത്തിന്റെ ഹരിനാമകീൎത്തനം, ചിന്താരത്നം, വേദാന്തകീൎത്തനം മുതലായവ അദ്ദേഹം നമുക്കു നൽകീട്ടുള്ള അനശ്വരസമ്പത്തുകളാണ്. അദ്ദേഹത്തിന്റെ വിശിഷ്ടകൃതികൾ എല്ലാംതന്നെ കേരളീയരുടെ അജ്ഞാനവിമോചനത്തിനേയും ദാസ്യവിമോചനത്തിനേയും സൂചിപ്പിക്കുന്ന "സ്വാതന്ത്ര്യഗാനം"തന്നെയാണ്. ഇങ്ങിനെയാണ് അദ്ദേഹം പറയുന്നത്.

ഋതുവായ പെണ്ണിനുമിരപ്പനും ദാഹകനും
പതിതന്നുമഗ്നിയജനം ചെയ്ത ഭൂസുരനും
ഹരിനാമകീൎത്തനമിതൊരുനാളുമാൎക്കുമെട-
നരുതാത്തതല്ല ഹരിനാരായണായനമഃ

കേരളീയൎക്കു നോക്കാനും പഠിക്കാനും കേൾക്കാനും പാടില്ലെന്നു വിലക്കപ്പെട്ടിരിക്കുന്ന ഉപനിഷത്തുക്കളും മററും ഇതാ ആൎക്കും ഏതവസ്ഥയിലിരിക്കുന്നവൎക്കും പാരായണം ചെയ്യാമെന്നു നമ്മുടെ ഗുരുവൎയ്യൻ കല്പിച്ചിരിക്കുന്നു. പ്രബലങ്ങളായ പ്രതിബന്ധങ്ങൾകൊണ്ടു പരിവൃതനായിരുന്ന ഗുരുവൎയ്യൻ അവയെ സധൈൎയ്യം നേരിട്ടതു നമ്മോടുള്ള വാത്സല്യം ഒന്നുകൊണ്ടുമാത്രമല്ലയോ? നാം അതിനു എന്തു പ്രതിഫലമാണ് നൽകുക? എന്തുതന്നെയായാലും മതിയാകയില്ലല്ലൊ. അദ്ദേഹം നൽകിയിരിക്കുന്ന ഉപദേശങ്ങളെ അനുസരിച്ചു പ്രവൎത്തിക്കുന്നതുതന്നെയാണ് നമുക്കു ചെയ്വാൻ കഴിയുന്നതും അദ്ദേഹം ഇച്ഛിക്കുന്നുണ്ടെങ്കിൽ ഇച്ഛിക്കുന്നതുമായ പ്രതിഫലം.

"മുമ്പിനാലുണ്ടാകണം നാലുസാധനമതിൽ
സന്തതംസാധുക്കളോടുള്ളൊരുസംഗമൊന്ന്
സൽക്കഥകളും ഭഗവൽക്കഥകളുംകേൾപ്പോ-
നൾക്കാമ്പിലതിശ്രദ്ധയുണ്ടാകുന്നതുമൊന്നു
കാര്യ്യങ്ങൾ ചെയ്യുീടുന്നതൊക്കെയുംബ്രഹ്മാർപ്പണ-
മെന്നു ചിന്തിച്ചുചെയ്യുീടണമെന്നതുമൊന്നു
നാമങ്ങൾപലവിധമുള്ള വജപിക്കയും
രാമദേവനെഹൃദിധ്യാനിച്ചുരമിക്കയും
ഇങ്ങനെചിലദിനം കഴിഞ്ഞീടുന്നതുനേരം
നിർമ്മലമായ്വന്നിടും മനസ്സുമതിനാലെ."

ഇങ്ങനെ ഇനി പലതും പറവാനുണ്ടാകും. അതിനൊന്നും ഇപ്പോൾ തുനിയുന്നില്ല. ഇത്രയും എഴുതിക്കഴിഞ്ഞപ്പോഴാണ് എന്റെ ഈ ഉദ്യമം അല്പം അവിവേകമായി എന്നു എനിക്കു തോന്നിയതു്.

"കഃ കേരളകലാചാര്യഃ
കഃ ചാല്പവിഷയാമതിഃ"

അല്പജ്ഞനായ ഞാനാണോ ഈ വന്ദ്യഗുരുവിന്റെ അപാരമായ അദ്ധ്യാത്മജ്ഞാനത്തെപ്പററി പറവാൻ തുനിയുന്നതു്? അതിനു ഒരു സമാധാനമേയുള്ളു. എനിക്ക് അല്പം വല്ല ജ്ഞാനവുമുണ്ടെങ്കിൽ (അതുതന്നെ സംശയം) അതു് ഈ വിശിഷ്ടനായ കേരളാചാര്യനിൽനിന്നും ലഭിച്ചതാണെന്നുള്ള പരമാർത്ഥംമാത്രമാണ്. എനിക്ക് വായനക്കാരോടു് ഇനി പറവാനുള്ളതു് എന്റെ അവിവേകത്തെ,

"ചേതസിസർവം ക്ഷമിച്ചീടുവിൻ കൃപയാലെ"

എന്നുമാത്രമാണ്.

ഇന്നുംപല്ലവപുഷ്പസൽഫലകദംബാലംബയായ്ഭൂതലേ
മിന്നുംകൈരളിയാംസുരദ്രുമമതിൻ “തുഞ്ചത്തി”ന്നന്നച്ഛദം
മന്ദംചിദ്രസമാധുരീമസൃണമാംഗാനംചൊരിഞ്ഞക്ഷയാ-
നന്ദംനൽകമജാനപാവന“ശുക”ജ്യോതിസ്സിന്നായ്‌കൈ-
[തൊഴാം.

## ൨൮. ആത്മവിചാരണ അഥവാ സ്വയംപരിശോധന.

മനുഷ്യരായ നാം ലോകത്തിൽ ജനിക്കയും മരിക്കയും ചെയ്തുവരുന്നു. ഇവ രണ്ടിനുംമദ്ധ്യേയുള്ള കാലമാണ് ജീവിതം എന്നു പറയുന്നത്. ജനനവും മരണവും ജീവിതത്തിന്റെ ഓരോ അററങ്ങളെന്നല്ലാതെ അവ ജീവിതമായി ഗണിച്ചുകൂടാ. അതിനാൽ ഒരു മനുഷ്യൻ ശുഭമുഹൂർത്തത്തിൽ ജനിച്ചുവെന്നോ നല്ലസമയത്തു മരിച്ചുവെന്നോ ഉള്ളതല്ലാ അയാളുടെ യോഗ്യതയെ കുറിക്കുന്നത്. ഇവയുടെരണ്ടിനും മദ്ധ്യേയുള്ള കാലം ഏതുപ്രകാരത്തിൽ വിനിയോഗിച്ചു എന്നുള്ളതാണ് അയാളുടെ യോഗ്യതായോഗ്യതകളെ തീർച്ചപ്പെടുത്തുന്നത്. ഇതിൽനിന്നും ശൈശവവും ബാല്യവും ഒഴിക്കയുംവേണം. ജീവിതത്തിന്റെ ഈ ഭാഗങ്ങൾ മനുഷ്യനിൽ കൃത്യബോധോദയത്തിനു മുമ്പുള്ള വയസ്സുകൊണ്ട് ജീവിതാവധിയിൽനിന്നും വിട്ടുകളയേണ്ടവയാണ്. പിന്നെ യൌവനവും മദ്ധ്യപ്രായവും വാൎദ്ധക്യവും ശേഷിക്കുന്നു. ഈ ഭാഗങ്ങളിലാണ് നാം മനുഷ്യരായി വൎത്തിക്കേണ്ടതും വൎത്തിക്കാൻ

സൗകൎയ്യമുള്ളതും. ഈ ജീവിതഘട്ടം ചിലപ്പോൾ ദീൎഘവും ചിലപ്പോൾ ഹ്രസ്വവുമായി എന്നു വന്നേക്കാം. എന്നാൽ ഇതിന്റെ ഹ്രസ്വതയോ ദൈൎഘ്യമോ അല്ലാ നമുക്കു് കാൎയ്യമായിട്ടുള്ളതു്.

“ഹൃദയത്തിന്റെ തുടിപ്പുകൊണ്ടുവേണം
സമയത്തിൻഗതിനോക്കിനിൎണ്ണയിപ്പാൻ.”

എന്നൊരു കവി പറഞ്ഞിട്ടുള്ളതിന്റെ സാരം ഇതുതന്നെയാണു്. അതിനാൽ-മനുഷ്യരായ നാം ഓരോരുത്തരും തങ്ങളോടു് അവശ്യം ചോദിക്കേണ്ട ചോദ്യം “ഇക്കാലത്തു് താൻ എന്തുചെയ്തു”വെന്നാണു്. ഈ ചോദ്യത്തിനു് തൃപ്തികരമായ ഉത്തരം ഉള്ളിൽനിന്നും കിട്ടാത്ത മനുഷ്യൻ ജീവിച്ചിരുന്നില്ലെന്നുതന്നെ വേണം വിചാരിപ്പാൻ. പലരും ഇതിനുത്തരം ദീൎഘശ്വാസരൂപേണയായിരിക്കും പുറത്തേയ്ക്കു വരുന്നതു്. ഇപ്രകാരമുള്ള ഒരു ചോദ്യംകൊണ്ടു് അവരുടെ ഭൂതജീവിതത്തെ പൎയ്യവേക്ഷണം ചെയ്യുന്നവരുണ്ടെങ്കിൽ അതു് പ്രായേണ വാൎദ്ധക്യകാലത്തിന്റെ അപരഭാഗത്തിലായിരിക്കാനേ തരമുള്ളു. ഈ നിലയിൽ അവൎക്കു ആഗ്രഹമുണ്ടായാൽതന്നെയും നഷ്ടപ്പെട്ടുപോയ സൗകൎയ്യങ്ങൾക്കും ദുൎവ്യയംചെയ്ത സമയത്തിനും പരിഹാരംനേടുവാൻ സാധിക്കയില്ലല്ലോ. അല്പം പശ്ചാത്താപത്തിനു മാത്രം പക്ഷെ സൗകൎയ്യം ലഭിക്കുമായിരിക്കാം. എന്നാൽ ജന്മം വിഫലമായിത്തന്നെപോകുന്നു. പലരുടേയും അനുഭവം ഇതോ ഈ വിധമോ തന്നെയാണു്. ആശ്വാസജനകമായ ഉത്തരം ലഭിക്കുന്നവരും ഇല്ലെന്നില്ല. അവരുടെ സംഖ്യ വളരെ കുറഞ്ഞിരിക്കാനേ മാൎഗ്ഗമുള്ളു. ലോകരിൽ ഭൂരിഭാഗവും ഭോഗാസക്തന്മാരും ധനലോലുപന്മാരുമാകകൊണ്ടു് ജീവിതത്തിന്റെ ഭോഗപ്രധാനമായ ഭൗതികവ

ശവുമായിട്ടു മാത്രമേ അവൎക്കു പരിചയം ഉണ്ടാകുന്നുള്ളു. അതിൻെറ ത്യാഗപ്രധാനമായ മറുവശം അവരുടെ ദൃഷ്ടിയിൽപ്പെടുന്നില്ല, കാണ്മാൻ ശ്രമിക്കുന്നില്ല, അതിനു സമയവുമില്ല. കവി പറയുന്നതുപോലെ,

"കാലഹീനപരിഗ്രസ്തരാംലോകങ്ങ-
ളാലോലചേതസാഭോഗങ്ങൾതേടുന്നു."

ജീവിതത്തിൻെറ പരമോദ്ദേശ്യത്തെപ്പററിയോ അതിനോടു ചേൎന്നിരിക്കുന്ന ചുമതലകളെപ്പററിയോ ചിന്തിക്കാൻ സമയവും സൗകൎയ്യവുമില്ല. ഇങ്ങിനെ അവസാനത്തിൽ അവർ അനിവൎത്തിതങ്ങളായ കൎത്തവ്യകൎമ്മങ്ങളോടും ദുരുപയോഗപ്പെടുത്തിയ ബുദ്ധിശക്തികളോടും ക്ഷയിക്കപ്പെട്ട ഇന്ദ്രിയങ്ങളോടും അവഗണിക്കപ്പെട്ട മനസ്സാക്ഷിയോടും അപരിഹരണീയപശ്ചാത്താപത്തോടും കൂടി ലോകരംഗത്തിൽനിന്നും തിരോധാനംചെയ്യുന്നു. ഇവർ ജീവിച്ചുവെന്നു് പറയാൻ തരമുണ്ടോ എന്നു് സംശയമാണു്.

"യസ്മിൻജീവതിജീവന്തി
ബഹവസ്സതുജീവതി" എന്നാണല്ലോ ആപ്തവാക്യം. ഇങ്ങിനെ ജീവിക്കുന്നവർ എത്രപേരുണ്ടെന്നു നോക്കുന്നതായാൽ അല്പം ഇച്ഛാഭംഗത്തിനു് ഇടയാകുമെന്നു് സംശയിക്കുന്നു. ഇങ്ങനെ ലോകത്തിനു എത്രമാത്രം യഥാൎത്ഥജീവിതവും ആത്മീയധനവും നഷ്ടപ്പെട്ടുപോകുന്നു. ഇതിനൊരു പരിഹാരമുണ്ടാക്കാൻ സാധിക്കുമെങ്കിൽ ലോകം ആത്മീയവിഷയത്തിൽ എത്രമാത്രം ധനപുഷ്ടിയുള്ളതായിരിക്കുമായിരുന്നു. ഇതിനുള്ള ചുമതല ഓരോ വ്യക്തിക്കും ഉള്ളതാണു്. അതിനാൽ നാം ഓരോരുത്തരും ദിനാവസാനത്തിൽ, വിശ്രമാവസരത്തിൽ തങ്ങളോടുതന്നെ ചില ചോദ്യങ്ങൾ

ചോദിച്ച് ഒരു സ്വയംപരിശോധന നടത്തുന്നത് സർവ്വപ്രകാരേണ ആശാസ്യമായിരിക്കുമെന്ന് തോന്നുന്നു. ഇതിന് അഞ്ചോ ആറോനിമിഷത്തിലധികം വേണ്ടിവരികയില്ലാ. ജോലിക്കൊന്നിനും വിഘ്നവും വരികയില്ല. ഇങ്ങിനെ പ്രതിദിനം വ്യയം ചെയ്യുന്ന ഓരോ നിമിഷവും നമുക്ക് എത്രമാത്രം പ്രയോജനകരമായിരിക്കും. ജീവിതത്തിന്റെ ഈ ഹ്രസ്വഭാവം എത്രയോ ഫലഭൂയിഷ്ഠമായിരിക്കുമെന്നു ചിന്തിച്ചുനോക്കുക. "ഞാൻ ഇന്നു എന്തെല്ലാം ചെയ്തു? എത്ര സദവസരങ്ങളെ നഷ്ടപ്പെടുത്തി. പരഹിംസ ചെയ്തിട്ടുണ്ടോ? പരധനം അപഹരിച്ചുവോ? സ്വകൃത്യം ഉപേക്ഷിച്ചിട്ടുണ്ടോ? സന്മാർഗ്ഗസീമയെ ലംഘിച്ചിട്ടുണ്ടോ? ഇപ്രകാരമുള്ള ചില ചോദ്യങ്ങൾചെയ്ത് അവയ്ക്കു നമ്മുടെ അന്തരാത്മാവിൽനിന്നും ഉത്തരം ആവശ്യപ്പെടുന്നതായാൽ ലോകത്തിൽ നമ്മുടെ നില എന്താണെന്ന് ആർക്കും ഗ്രഹിക്കാൻ കഴിയും. എന്നാൽ ഇതു് ഒരു ലഘുവോ സുകരമോ ആയ കാര്യമായി തോന്നുമെങ്കിലും പ്രയോഗത്തിൽ അല്പം പ്രയാസമായിട്ടുള്ളതാണ്. ഒരു ഭരണാധിപന്റെയോ, ന്യായാധിപന്റെയോ, ഗുരുവിന്റെയോ സന്നിധിയിൽ ഇത്തരം ചോദ്യങ്ങൾക്ക് നാം ഒളിച്ചും മറച്ചും ചാഞ്ഞും ചരിഞ്ഞും ഉത്തരം പറയാൻ മടിക്കുന്നില്ല. എന്നാൽ സർവ്വസാക്ഷിയായ മനസ്സാക്ഷിയിൽനിന്നും നമുക്കൊന്നും മറയ്ക്കാൻ സാധിക്കയില്ല. കുററസമ്മതം തന്നെയേ അവിടെ നിവൃത്തിയുള്ളു. ഈ പരീക്ഷകന്റെ ചോദ്യത്തിന് സമാധാനം പറയാൻ കഴിയുന്ന മനുഷ്യനു മാത്രമേ ലോകത്തിൽ വിജയം ലഭിക്കയുള്ളു. ഈ വിധികർത്താവിന്റെ ശിക്ഷ വെറും തടവും കഠിനതടവും മററുമല്ലാ, ഹൃദയഭേദകവും അനിവാര്യവുമായ വിപ്രതീസാരംതന്നെയാണ്. ഇതുകൊണ്ടാണ്

നാം മിക്കവരും സ്വയം പരിശോധനയ്ക്കു് വിമുഖന്മാരായിരിക്കുന്നതു്. എങ്കിലും പതിവായി ധർമ്മസീമയേയും സന്മാർഗ്ഗസീമയേയും ലംഘിക്കുന്നവരാണ് ഇതിൽ ഏററവും പരാങ്മുഖന്മാരായിരിക്കുന്നതു്. അവൎക്ക് ഉള്ളിലേയ്ക്കു് നോക്കുവാൻതന്നെ മടിയാണ്. പലരും ഉള്ളിലേയ്ക്കുള്ള പ്രവേശനദ്വാരം അടച്ചുപൂട്ടീയിട്ടുംവച്ചാണ് അധൎമ്മങ്ങൾക്കായി തുനിയുന്നതു്. എന്നാൽ ഇതുകൊണ്ടു് യാതൊരു ഫലവുമില്ല. ഓരോ സന്മാർഗ്ഗലംഘനവും അതിനുള്ള ശിക്ഷയേയും വഹിക്കുന്നുണ്ടു്. ലോകത്തിൽ ധൎമ്മപദ്ധതി ഒന്നുമാത്രമേയുള്ളു. വ്യതിചലനമാർഗ്ഗങ്ങൾ അനേകങ്ങളാണ്. പോരെങ്കിൽ ബഹിൎമ്മുഖങ്ങളായ ഇന്ദ്രിയങ്ങളോടുകൂടി, പ്രലോഭനങ്ങളുടെ മദ്ധ്യത്തിലാണ് മനുഷ്യൻ നില്ക്കുന്നതു്. അവയ്ക്കു് വശംവദനായിത്തീരുവാൻ ഒട്ടും പ്രയാസമില്ല. ഇതാണ് അധികം മനുഷ്യരുടേയും സ്ഥിതി. വിഷയോന്മുഖങ്ങളായ ഇന്ദ്രിയങ്ങളെ നിയന്ത്രിക്കാൻ ശക്തിയില്ലാത്ത മനുഷ്യർ സന്മാർഗ്ഗവ്യതിചലനത്തിന് അധീനരായിത്തീരുന്നു. മനസ്സാക്ഷിയുടെ ശാസന ഉണ്ടായിരുന്നാലും അതിനു വിപരീതമായി പ്രവൎത്തിക്കുന്നവരും ഒട്ടും കുറവില്ല. ഈ നിലയിൽ കാലാന്തരത്തിൽ മനസ്സാക്ഷിയുടെ സാന്നിദ്ധ്യം തീരെ ഇല്ലാതായിപ്പോകും. ഇതാണ് മദ്യപന്മാർ, തസ്കരന്മാർ, വ്യഭിചാരികൾ, കൈക്കൂലിക്കാർ മുതലായി വിഷയാസക്തന്മാരായിട്ടുള്ളവരുടെ ഗതി. ഇവൎക്ക് ഈ നിലയിൽനിന്നും സമുത്ഥാനം ഏറെക്കുറെ അസാദ്ധ്യമാണെന്നു വേണം പറവാൻ. ഇങ്ങനെയൊരു അനാശ്വാസ്യസ്ഥിതി വന്നുചേരാതിരിക്കുവാനാണ് ദിവസംപ്രതി ആത്മപരിശോധന നടത്തണമെന്നു പറയുന്നതു്. "ഏതൊരുദിനത്തിലെ അസ്തമനസൂൎയ്യനാണോ നാം യാതൊരു സൽപ്രവൃത്തി

യും ചെയ്തില്ലെന്ന് കാണുന്നത് ആ ദിവസം (ജീവിതാംശം) നമുക്കു നഷ്ടപ്പെട്ടു പോയതായി ഗണിക്കണം." എന്നാണ് ഒരു കവി പറഞ്ഞിരിക്കുന്നത്. സൂര്യൻ കർമ്മസാക്ഷിയാണ്. അദ്ദേഹമാണ് നമുക്കു കാലത്തെ ചെറുഭാഗങ്ങളായി വിഭജിച്ചു അളന്നുതരുന്നത്. ലോകം സൽപ്രവൃത്തികൾ ചെയ്യുന്നതിനുള്ള അവസരങ്ങൾകൊണ്ട് നിറഞ്ഞിരിക്കുന്നു. എത്ര അല്പനായാലും അവനു മറ്റൊരുത്തനെ സഹായിക്കാൻ ചെറിയ നിമിഷങ്ങൾ നമുക്ക് സൗകര്യം നൽകുന്നുണ്ട്. പ്രവൃത്തിയുടെ വലിപ്പമല്ലാ, അതിന്റെ നന്മയാണ് അതിനു വില നൽകുന്നത്. കുടുംബത്തിലാണെങ്കിൽ അംഗങ്ങൾ തമ്മിൽ സഹായിക്കുന്നതിനു എത്ര അവസരങ്ങൾ ഉണ്ട്. ഇതുപോലെതന്നെ ഗ്രാമത്തിലും നഗരത്തിലും സമുദായത്തിലും ദേശത്തിലും സൽപ്രവൃത്തിക്ക് എത്രയോ സൗകര്യങ്ങൾ ഉണ്ട്. നമുക്ക് മനസ്സുണ്ടായാൽ മാത്രം മതി. എന്നാൽ ഈ അവസരങ്ങളെ യഥാവൽ ഉപയോഗിക്കുന്നവർ നമ്മുടെ ഇടയിൽ എത്രപേരുണ്ട്? ഇന്നത്തെ സ്ഥിതി നോക്കിയാൽ നാം മിക്കവെരും സദവസരങ്ങളെ ഉന്മാർജ്ജനം ചെയ്യുന്നതിന് സന്മാർജ്ജനിയും വഹിച്ചാണ് ജീവിതസരണിയിൽ ചരിക്കുന്നത്. "അഹിംസാപരമോ ധർമ്മഃ" എന്നുള്ള അടിസ്ഥാനത്തിന്മേലാണ് സമാധാനജീവിതം പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നത്. എന്നാൽ ഇന്ന് ഈ തത്വത്തെ നാം എത്രമാത്രം വിലമതിക്കുന്നുണ്ടെന്ന്, അഥവാ അല്പമെങ്കിലും വിലവയ്ക്കുന്നുണ്ടോ എന്ന് സംശയമാണ്. നാം പ്രതിദിനം ചെയ്യുന്ന പ്രവൃത്തികളിൽ സൽകൃത്യങ്ങളോ, ദുഷ്കൃത്യങ്ങളോ അധികമെന്ന് നാം നോക്കുന്നില്ല. അതൊക്കെ വാർദ്ധക്യത്തിലാവാമെന്നായിരിക്കാം പലരുടേയും വിചാരം. ഇതിൽ ഒരു തരക്കേടേയുള്ളു; ദു.

ഷ്കൃത്യങ്ങളുടെ കണക്കുനോക്കി അവയ്ക്കു് പരിഹാരം ചെയ്യാൻ സാധിക്കയില്ലെന്നുള്ളതാണു്. അവ അപരിഹാര്യമായ വിധത്തിൽ വർദ്ധിച്ചുവെന്നുവന്നേയ്ക്കാം. വീഴ്ചകളും തെറ്റുകളും വരാത്ത മനുഷ്യർ ആരുംതന്നെ ലോകത്തിൽ കാണുകയില്ല. അവയെ അന്നന്നുതന്നെ പരിശോധിച്ചും പരിഗണിച്ചും പരിഹരിക്കുന്നതായാൽ നമുക്കു ക്രമേണ ഉത്തമമനുഷ്യത്വം പ്രാപിക്കാൻ പ്രയാസമില്ലാതിരിക്കും. ഇന്നലത്തെക്കാൾ ഇന്നും ഇന്നത്തെക്കാൾ നാളെയും ഇങ്ങിനെ പദാൽപദം ഉല്ക്കർഷം പ്രാപിക്കാൻ സാധിക്കും. അതുകൊണ്ടു പ്രായേണ ധനലോലുപന്മാരും ഭോഗലോലുപന്മാരുമായ നാം ദിവസംപ്രതി നിദ്രയ്ക്കായി ശയ്യയെ അവലംബിക്കുന്നതിനുമുമ്പു് നാലോ അഞ്ചോ നിമിഷം സ്വസ്ഥമായിരുന്നു് ഒരു സ്വയംപരിശോധന ചെയ്യുന്നതു നമ്മുടെ ജീവിതത്തെ പരിശുദ്ധവും സഫലവും ആക്കുന്നതിനു് ഒരു വലിയ സഹായമായിരിക്കുമെന്നു് വിശ്വസിക്കുന്നു. നമ്മുടെ സ്വഭാവദൂഷ്യങ്ങളെ കണ്ടറിയുന്നതിനും ദുർവ്വികാരങ്ങളെ നിരോധിക്കുന്നതിനും ദുഷ്കർമ്മങ്ങളെ വർജ്ജിക്കുന്നതിനും ജീവിതത്തെ മലീമസമാക്കാതിരിക്കുന്നതിനും ഇതു നമുക്കു സൗകര്യം നല്കുന്നു. നാം നമ്മുടെ വരവുചെലവുകളേയും ലാഭനഷ്ടങ്ങളേയും അറിയുന്നതിനു് നാൾവഴി പുസ്തകം വയ്ക്കുന്നുണ്ടല്ലോ. ഇതുപോലെതന്നെ നമ്മുടെ സൽകൃത്യങ്ങളേയും ദുഷ്കൃത്യങ്ങളേയും കാണിക്കുന്ന ഒരു നാൾവഴി ഡയറി അത്യാവശ്യമാണു്. എന്നാൽ നമുക്കു് എത്രമാത്രം ആത്മലാഭവും എത്രമാത്രം ആത്മനഷ്ടവും വന്നിട്ടുണ്ടെന്നു് എളുപ്പം ഗ്രഹിക്കാൻ കഴിയും. ഇതിൽ പലർക്കും വൈമുഖ്യം ഉണ്ടായിരിക്കാൻ ഇടയുണ്ടു്. മനുഷ്യർ പല വ്യതിചലനങ്ങളും ചെയ്യാൻ സന്നദ്ധരാണെങ്കിലും അവയെ വെളിപ്പെടുത്താതെ

രഹസ്യമായിവെയ്ക്കാൻ ശ്രമിക്കുന്നതു പതിവാണ്. തങ്ങളുടെ മനസ്സാക്ഷിയിൽനിന്നുകൂടി മറയ്ക്കാൻ സാധിക്കുമെങ്കിൽ അതിനും ഒരുക്കമാണ്. അതിനാൽ ഞെരുങ്ങി ആത്മപരിശോധന ചെയ്താൽതന്നെയും അതിന്റെ ഫലത്തെ രേഖപ്പെടുത്തുന്നതു് ഒട്ടും സമ്മതമായിരിക്കയില്ല. ഇതു് ഒരു അനാശാസ്യമായ ചിത്തവൃത്തിതന്നെയാണ്.

നമ്മുടെ പ്രവൃത്തികളെല്ലാം (സത്താകട്ടെ അസത്താകട്ടെ) നമ്മെ വിട്ടുപിരിയാതെ ഒന്നിച്ചു ചരിക്കുന്ന നിഴലുകളാണ്. നാം ഒഴിഞ്ഞുമാറുവാൻ എത്രതന്നെ ശ്രമിച്ചാലും സാധിക്കയില്ല. അവ ഒരിക്കൽ പിടികൂടിയാൽ പിന്നെ വേറെ ഗതിയില്ല. അതുകൊണ്ട് അവയ്ക്കു പിടികൊടുക്കാതെ കഴിയുകയാണ് ഉത്തമം. നമ്മുടെ പരലോകത്തിലേയ്ക്കുള്ള യാത്രയിൽ വലിയ ചുമടുകൂടാതിരിക്കാൻ നോക്കേണ്ടതാണ്. അന്നന്നു ആത്മപരിശോധന നടത്തുന്നതായാൽ ഉള്ള മാലിന്യത്തെ അന്നന്നുതന്നെ നീക്കാൻ സാധിക്കും. പരലോകത്തിലേക്ക് നിർഭയം കൈയും വീശി പോകാം. നാം ദേഹത്തിൽ പററുന്ന മലിനതകളെ അന്നന്നു സ്നാനാദികർമ്മംകൊണ്ടു് നീക്കുന്നുണ്ടല്ലോ. അതുപോലെതന്നെ ആത്മപരിശോധനയായ ആഭ്യന്തരസ്നാനംകൊണ്ടു് മനഃശുദ്ധി, ആത്മശുദ്ധി, കൃത്യശുദ്ധി ഇവ സമ്പാദിക്കാൻ സാധിക്കുന്നതാണ്. കീർത്തനപ്രാർത്ഥനാദികളുടെ പരമോദ്ദേശ്യം ഇതുതന്നെയാണ്. ഈശ്വരനെ പ്രീതിപ്പെടുത്തുവാനാണ് നാം കീർത്തനസ്തോത്രാദികൾ ചെയ്യുന്നതെന്നു പലരും വിചാരിക്കുന്നുണ്ട്. എന്നാൽ അദ്ദേഹം സ്തുതിപ്രിയനല്ലാത്തതുകൊണ്ടു് അതു് സാധിക്കാമെന്നു തോന്നുന്നില്ല. അദ്ദേഹത്തിന്റെ മാഹാത്മ്യത്തെപ്പ

ററി ചിന്തിക്കുന്നതിനും തദ്വാരാ മനഃശ്ശുദ്ധിയും ആ വഴിക്കു കൃത്യശ്ശുദ്ധിയും സമ്പാദിക്കുന്നതിനുമുള്ള ഉത്തമമാർഗ്ഗമായിട്ടാണു് ഇവയെ ഗണിക്കേണ്ടതു്. അതുകൊണ്ടു് ഇവ ഒരു ആത്മവിചാരണയുടെ ഫലം ചെയ്യുന്നു. ഇതുപോലെതന്നെ ക്ഷേത്രസന്ദർശനവും നമ്മുടെ ജീവിതരീതിയെ സംസ്കരിക്കുന്നതിനുള്ള ഒരു മാർഗ്ഗമാണു്. ഇവ രണ്ടും ഒരുമാതിരി സ്വയംപരിശോധനതന്നെ. ജീവിതം ചിലപ്പോൾ ദീർഘവും ചിലപ്പോൾ ഹ്രസ്വവും ആയി എന്നു വന്നേക്കാം. എന്നാൽ ഇവ രണ്ടുമല്ല കാര്യമായി ഗണിക്കേണ്ടതു്. എത്രകാലം, ഹ്രസ്വമാകട്ടെ ദീർഘമാകട്ടെ നമുക്കധീനമായിരുന്നുവോ അത്രയും കാലം നാം സദ്വിഷയത്തിൽ ഉപയോഗിച്ചിട്ടുണ്ടോ എന്നാണു് നോക്കേണ്ടതു്. ശൂന്യപ്രദേശങ്ങൾകൊണ്ടു് നിറഞ്ഞിരിക്കുന്ന ദീർഘ ജീവിതം ജീവിതമേ അല്ല. ജീവിതമല്ല കാര്യമായി ഗണിക്കേണ്ടതു്. നാം സൽപ്രവൃത്തിയോടു ഘടിപ്പിച്ച അതിന്റെ അംശമാണു് സാരമായിട്ടുള്ളതു്. മനുഷ്യജീവിതം കേവലം നിയാമകനില്ലാതെ കെട്ടഴിഞ്ഞു് ഒഴുക്കിൽപ്പെട്ട തോണിയല്ല. അതിനെ വേണ്ട ഉപകരണങ്ങളോടുകൂടി നമ്മുടെ കയ്യിൽ ധാരതച്ചത്തിൽ സമർപ്പിച്ചിരിക്കയാണു്. അമരം തെററാതെ നയിക്കേണ്ടതു നമ്മുടെ ചുമതലയാണു്. നാം ഉപേക്ഷ വിചാരിച്ചാൽ ജീവിതം പോയി. അതുകൊണ്ടു് അതിനെ നിത്യവും പരിശോധിച്ചു കേടുപാടുകൾ തീർക്കേണ്ടതു് നമ്മുടെ ചുമതലയാണു്.

———o———

# ൧൯. ഗ്രാമീണസ്വയംഭരണം.

(ഒരു പഴയ ചിത്രം)

ഭരണസൌകൎയ്യത്തിനുവേണ്ടി തിരുവിതാംകൂറിനെ പല ഭാഗങ്ങളും ഉപഭാഗങ്ങളുമായി തിരിച്ചിട്ടുണ്ട്. ഇവ പകുതി, താലൂക്ക്, ഡിവിഷൻ ഇവകളാകുന്നു. എന്നാൽ ഇങ്ങനെയുള്ള രാഷ്ട്രീയവിഭാഗങ്ങൾ ഉണ്ടാകുന്നതിനുമുമ്പു തന്നെ ഗ്രാമങ്ങൾ അല്ലെങ്കിൽ "കരകൾ" എന്ന പേരോടുകൂടി അനേകം ചെറിയ വിഭാഗങ്ങൾ ഉണ്ടായിരുന്നു. ഇതു് തിരുവിതാംകൂറിൽ മാത്രമല്ല, ഭാരതം ഒട്ടുക്ക് ചരിത്രത്തിന്റെ ആരംഭത്തിനുമുമ്പുതന്നെ ഉണ്ടായിരുന്ന ഒരു ഏൎപ്പാടാണ്. ഇവകളായിരുന്നു രാജ്യത്തിന്റെ ഏററവും ചെറിയതും അവിഭാജ്യവുമായ അംശങ്ങൾ. ഇവയെല്ലാം ഒരുപോലെ വിസ്താരമുള്ളവയായിരുന്നില്ല. സൌകൎയ്യംപോലെ വിസ്താരംകൂടിയും കുറഞ്ഞും ഇരുന്നു. വല്ല തോടോ ആറോ ചിലപ്പോൾ ഇവയുടെ അതിരുകളായി എന്നു വന്നേയ്ക്കാം. ഗൃഹങ്ങളുടേയോ ജനങ്ങളുടേയോ സംഖ്യയെ അനുസരിച്ചും ഇവയുടെ വിസ്താരം ഇരുന്നുവെന്നുവരാം. എന്നാൽ സ്ഥലവിസ്താരമല്ല സംഘടനയാണ് പ്രധാനമായി ജനങ്ങളുടെ വിഷയത്തിൽ ഗണിച്ചുവന്നതു്. ഇവയിൽ ഇന്നത്തെ പരിഷ്കാരം വരുന്നതിനുമുമ്പ് ഒരുവിധം പൂൎണ്ണമായ സ്വയംഭരണം നടന്നുവന്നിരുന്നു. നായന്മാരാണ് പ്രാധാന്യം വഹിച്ചുവന്നതു്. അവരായിരുന്നുവല്ലോ നാട്ടിലെ ആദിമനിവാസികൾ. മററുള്ള ഹിന്ദുക്കൾ ഇവരുടെ ഭരണത്തിന് അധീനന്മാരായിരുന്നുവെന്ന

ല്ലാതെ ഭരണവിഷയത്തിൽ വലിയ ഭാഗം ഒന്നും വഹിച്ചിരുന്നമില്ല. നായരേതരന്മാരായ ഹിന്ദുക്കൾ കരയോഗത്തിലേയ്ക്കു ചില ക്ലിപ്തങ്ങളായ അവകാശം കൊടുക്കുകയോ നിർദ്ദേശിക്കപ്പെട്ട ചില പ്രവൃത്തികൾ ചെയ്യുകയോ ചെയ്തുവന്നു. ഇവകളിൽ പ്രായേണ ഗവണ്മെൻറു ഭരണത്തേക്കാൾ വ്യവസ്ഥിതമായ വിധത്തിലാണ് ഭരണം നടത്തിവന്നിരുന്നതു്. ഒരുവിധം ജനാധിപത്യഭരണമാണ് പണ്ടു് ഇവയിൽ ഉണ്ടായിരുന്നതു്. കരം പിരിക്കുന്നതിന്നുമാത്രമല്ലാതെ സർക്കാരിൽനിന്നും ഭരണവിഷയത്തിൽ പ്രവേശിക്കുന്നതു് വളരെ അപൂർവമായിരുന്നു. വിദ്യാഭ്യാസം, ശുചീകരണം, ഗതാഗതസൌകര്യം, കുററക്കാരെ കണ്ടുപിടിക്കുക, ജനങ്ങളുടെ ദേഹം, സ്വത്തു്, ജീവരക്ഷ മുതലായി പലകാര്യങ്ങളും ഈ അതിർത്തിക്കുള്ളിൽ മിക്കവാറും ജനങ്ങൾതന്നെയാണ് ശ്രദ്ധിച്ചുവന്നതു്. കരകളിലുണ്ടാകുന്ന ഏതുവിധമായ വഴക്കുകളും തർക്കങ്ങളും തീരെ തീർക്കുന്നതും കരക്കാരുടെ ചുമതലയായിരുന്നു. ഓരോ കരയിലും കരപ്രധാനിയായി ഒരു "ആശാൻ" ഉണ്ടായിരുന്നു. ഈ ഉദ്യോഗം ആദ്യകാലത്തു് സർവസമ്മതപ്രകാരം യോഗ്യതയെ അടിസ്ഥാനപ്പെടുത്തി നൽകിവന്നിട്ടുള്ളതായിരിക്കാമെങ്കിലും പല കാരണങ്ങൾകൊണ്ടും കാലക്രമത്തിൽ അതു ഒരു പ്രത്യേക തറവാട്ടിലുള്ള വക്കെന്ന വ്യവസ്ഥയ്ക്കധീനമായിഭവിച്ചു. ഭാഗവും മററും ഇല്ലാതിരുന്ന അക്കാലത്തു് തറവാട്ടിന്നു പ്രാധാന്യം കൂടിയും വ്യക്തികൾക്കു പ്രാധാന്യം അല്പംകുറഞ്ഞും ഇരുന്നിരിയ്ക്കാം. രാജാക്കന്മാരെ സംബന്ധിച്ചും ഇടപ്രഭുക്കന്മാരുടെ ഇടയിലും നടപ്പുള്ള ഏർപ്പാടും ഇതുതന്നെയാണല്ലോ. കാലദൈർഘ്യംകൊണ്ടു് ലോകദൃഷ്ടിയിൽ ഉണ്ടാകാവുന്ന പൂജ്യതയും മാഹാത്മ്യവും ക

ടുംബങ്ങൾക്കല്ലാതെ വ്യക്തികൾക്കുണ്ടാവാൻ തരവുമില്ല ല്ലോ. ഇതിനുപുറമെ ജനങ്ങളുടെ സ്വാമിഭക്തിക്ക് ലാക്ക് മാറിമാറി വരുമ്പോൾ ഭക്തിക്കുതന്നെ വിച്ഛേദവും ന്യൂനതയും വരുന്നതും സാധാരണയാണല്ലോ. എന്നാൽ ഒരു തറവാട്ടിലുണ്ടാകുന്നവർ എല്ലാവരും യോഗ്യന്മാരായി എന്നു വരികയില്ലല്ലോ. എന്നിരുന്നാലും ഒരു ഉന്നതസ്ഥാനത്തിന് താൻ അവകാശിയാണെന്നുവരുമ്പോൾ അതി ലേയ്ക്കുവേണ്ട യോഗ്യതകൾ കഴിയുന്നതും സമ്പാദിക്കാൻ വ്യക്തികൾ ശ്രമിക്കാതിരിക്കയില്ലല്ലോ. ഇങ്ങിനെയുള്ള ചിന്തകൾകൊണ്ടായിരിക്കാം പ്രാധാന്യം തറവാട്ടിലേയ്ക്ക് പാരമ്പര്യമായി നൽകപ്പെട്ടിട്ടുള്ളതു്. ഗ്രാമത്തെ സംബന്ധിച്ചുള്ള സകല കാര്യങ്ങളും ഇദ്ദേഹത്തിന്റെ അനുമതിയോടുകൂടിയല്ലാതെ ചെയ്യാറില്ല. വഴക്കുകളും തക്കങ്ങളും തീർക്കുന്ന വിഷയത്തിൽ ഇദ്ദേഹവുംകൂടി ഉൾപ്പെട്ട ഒരു പഞ്ചായത്തുണ്ടായിരിക്കുന്നതു് പതിവാണ്. കരയിൽ നടക്കുന്ന അടിയന്തിരങ്ങൾക്കുംമററും ഇദ്ദേഹത്തിനു ചില പ്രത്യേകം അവകാശങ്ങൾ ഉണ്ട്. ഈ അവസരങ്ങളിൽ ഇദ്ദേഹത്തിന് ഇരിക്കുന്നതിന് "വെള്ളയും കരിമ്പടവും" നല്കിവന്നിരുന്നു. പ്രത്യേകം അരിയും കോപ്പും നല്കുകയും ചെയ്തുവന്നു. പതിവുള്ള കരയോഗംവക പണവുംമററും മിക്കവാറും ഇദ്ദേഹത്തിന്റെ കൈവശത്തിലാണ് സൂക്ഷിച്ചുവന്നതു്. അദ്ദേഹം തന്നിൽ നിക്ഷിപ്തമായ വിശ്വാസത്തിന് ഒരിക്കലും ഭംഗംവരുത്തുക പതിവില്ല. തന്റെ തറവാട്ടുനന്മയെ സംരക്ഷിക്കുന്നതിന് ഇതു് അത്യാവശ്യമായിരുന്നു. ഇന്നത്തെ ഭാഷയിൽ പറയുന്നതായാൽ കരയോഗം ഒരു "പരസ്പരസഹായസംഘ"മായിരുന്നു. ഒരു

കരയോ ഒരു ഗ്രാമമോ എത്രതന്നെ ചെറുതായിരുന്നാലും അതു് സുസംഘടിതവും സ്വയംപര്യാപ്തവുമായ ഒരു ഭരണ സമിതിതന്നെയായിരുന്നു. ഒരു ഗ്രാമത്തിലുള്ളവരുടെ സ കല ആവശ്യങ്ങഠംക്കുംപുറമെ പോകാതെ നിവ്വഹിക്കുന്ന തിനുള്ള വ്യവസ്ഥകഠം ആലോചനാപൂവ്വം ചെയ്യപ്പെട്ടി രുന്നു. ഓരോ കരയിലും പ്രത്യേകം രജകൻ, ക്ഷുരകൻ, ആശാരി, കൊല്ലൻ, തട്ടാൻ, കണിയാൻ, വേലൻ, പു ള്ളോൻ, പാണൻ, പരവൻ, (തെങ്ങുകയറുന്നവൻ) മുത ലായവർ ഉണ്ടായിരുന്നു. അവർ മററു കരകളിൽ പൊയ് ക്കൂടായെന്നു് ഏപ്പ്പാടുണ്ടായിരുന്നു. ഈഴവരുള്ള ദിക്കിൽ ഇവരെക്കൂടി കരയോഗത്തിൻെറ അംശമായി ഗണിച്ചുവ ന്നു. മോഷണം മുതലായ കുററങ്ങഠം നടക്കാതിരിക്കാനും നടന്നാൽ തെളിവു ശേഖരിക്കുന്നതിനും "ദേശകാവൽ" എന്നൊരേപ്പ്പാടുണ്ടായിരുന്നു. ഈ കൃത്യം പ്രായേണ ഈഴവരാണു് ചെയ്തുവന്നതു്. രാത്രിയിൽ കരയൊട്ടുക്കു് അഞ്ചോ എട്ടോ പേർ അടങ്ങിയ ഒരു കൂട്ടകാർ ഒന്നായോ വെവ്വേറെയോ സഞ്ചരിക്കുകയും ഒടുക്കം ഒരു മദ്ധ്യസ്ഥലത്തു കൂടി "കാവൽ വിളിക്കയും" ചെയ്യണമെന്നു വ്യവസ്ഥ യുണ്ടായിരുന്നു. ഇവരിൽ പ്രധാനിക്കു് "പൊനമ്പൻ" എന്നാണു് പേരു കല്പിച്ചിരുന്നതു്. കളരിയിലെ കായ്യങ്ങ ളിൽ പലതിലും ഇവരുടെ സഹകരണം ആവശ്യമായിരുന്നു. ഇവക്കു് അക്കാലത്തു പ്രത്യേക ക്ഷേത്രങ്ങഠം ഇല്ലാതിരുന്ന തുകൊണ്ടു് കരക്ഷേത്രങ്ങളിലാണു് വഴിപാടുകളും ആരാ ധനകളും നടത്തിവന്നതു്. ബ്രാഹ്മണർ മുതലായവർ കര യോഗത്തിൻെറ അംശങ്ങളായിരുന്നില്ലെങ്കിലും അവരുടെ അടിയന്തിരാദികഠംക്കും മററും കരയോഗത്തിൽനിന്നും ആവശ്യംപോലെ വേണ്ടസഹായം ചെയ്തുവന്നിരുന്നു. കര

സംബന്ധമായ പൊതുകാൎയ്യങ്ങൾക്ക് ഇവർ ഓഹരി കൊടുത്തുവന്നിരുന്നു. വെളുത്തേടം വിളക്കത്തല ഇവർ പണ്ട് നായന്മാരായിരുന്നു. എങ്കിലും അവരുടെ തൊഴിൽനിമിത്തം അല്പം താണനിലയിലാണ് ഗണിക്കപ്പെട്ടിരുന്നത്. ഇവൎക്കും മററു തൊഴിൽക്കാൎക്കും അവരുടെ സ്ഥിരാദായത്തിനുംപുറമെ കരയിലുണ്ടാകുന്ന അടിയന്തിരാവസരങ്ങളിലും പ്രത്യേക അവകാശങ്ങൾ നല്കിവന്നിരുന്നു. ഇതിനുംപുറമെ വിളവെട്ടുപ്പുകാലത്ത് കളത്തിൽവച്ച് അവസ്ഥപോലെ നെല്ലുകൊടുക്കുകയും ചെയ്തുവന്നിരുന്നു. ഇന്നും വിഷു മുതലായ വിശേഷ ദിവസങ്ങളിലും ഇവൎക്കു സൌജന്യം നല്കാറുണ്ട്. ഇവർ ചില കാഴ്ചകളും കൊണ്ടുവരുന്ന പതിവുണ്ടായിരുന്നു. ഇവരും പൊതുകാൎയ്യങ്ങൾക്ക് യഥാശക്തി ഓഹരി കൊടുക്കുന്നതിന് ചുമതലപ്പെട്ടിരുന്നു.

ഓരോ കരയിലും കുട്ടികളുടെ വിദ്യാഭ്യാസത്തിന് വേണ്ട ഏൎപ്പാടു ചെയ്തിരുന്നു. ഓരോ കരയിലും ഇതിലേയ്ക്ക് ഒരു കളരിയും ആശാനും ഇല്ലാതിരിക്കയില്ല. ഇവിടെ പഴയ രീതിയിലുള്ള വിദ്യാഭ്യാസം നല്കിവന്നിരുന്നു. ചിലപ്പോൾ ആശാന്റെ ഗൃഹംതന്നെ കളരിയായിരുന്നു എന്നുംവരാം. ഇതു് പഴയ ഗുരുകുലത്തിന്റെ അല്പം ദുഷിച്ചുപോയതും അപൂൎണ്ണമായ ഛായയായിട്ടും വേണം വിചാരിപ്പാൻ. അല്പ മലയാളവും അധിക സംസ്കൃതവും ജ്യോതിഷത്തിന്റെ ആരംഭഘട്ടവുമാണ് പഠിപ്പിച്ചുവന്നിരുന്നത്. വിദ്യാൎത്ഥികളിൽ ഈശ്വരഭക്തി, സന്മാൎഗ്ഗബോധം ഇവ ജനിപ്പിക്കുന്നതിന് ഏൎപ്പാടുകളുമുണ്ടായിരുന്നു. കുട്ടികൾ ഇന്നത്തെപ്പോലെ ഫീസ് കൊടുത്തുവന്നിരുന്നില്ല. പൂജവയ്പ്, ഓണം, വിഷു മുതലായ അവ

സരങ്ങളിൽ ഗുരുവിനു ഓരോ തുക കൊടുത്തുവന്നിരുന്നു. കേവലം ശമ്പളത്തിനുവേണ്ടിയല്ല ആശാൻ വേല ചെയ്തിരുന്നതു്. അതുകൊണ്ടു് വിദ്യാഭ്യാസം കാര്യക്ഷമവും ഫലപ്രദവുമായിരുന്നു. ജനങ്ങളിൽ ഉദ്യോഗഭ്രമമോ തൊഴിലില്ലായ്മയോ, ഈ തരം വിദ്യാഭ്യാസം ഉണ്ടാക്കിത്തീർത്തിരുന്നില്ല. വിദ്യാർത്ഥികൾക്കു് ഗുരുവിനെക്കുറിച്ചു് അസാമാന്യഭക്തിയും ബഹുമാനവും ഉണ്ടായിരുന്നു. ആശാന്റെ തൊഴിലും മിക്കവാറും പാരമ്പര്യമനുസരിച്ചുള്ളതായിരുന്നു. ഓരോ ഗ്രാമത്തിലും ഓരോ ആയുർവേദ ചികിത്സകനും ഉണ്ടായിരുന്നു. ഗ്രാമത്തിന്റെ ആരോഗ്യരക്ഷ മിക്കവാറും ഇയാളുടെ ചുമതലയായിരുന്നു. ചിലപ്പോൾ ആശാനും വൈദ്യനും ഒരാൾതന്നെ ആയി എന്നും വരാം. വൈദ്യസഹായം ഇന്നത്തെപ്പോലെ (വ്യയഹേതുകം) അല്ലാതിരുന്നതിനാൽ എല്ലാവർക്കും സുലഭമായിരുന്നു. ചികിത്സ അന്നു് രുക്പ്രതിക്രിയതന്നെ ആയിരുന്നു. വൈദ്യനു പടിയോ ശമ്പളമോ ഒന്നും ഇല്ലായിരുന്നു. വല്ലതും രോഗികൾ നല്കിയെങ്കിലായി. മിക്കവാറും പ്രതിഫലേച്ഛ കൂടാതെയുള്ള ചികിത്സയാണു് നടത്തിവന്നതു്. ഗ്രാമാധിപനെക്കഴിഞ്ഞാൽ പിന്നെ പ്രാധാന്യം ആശാനും വൈദ്യനുമായിരുന്നു. ഒരു കരയിൽ കരക്കാരുടെ വകയായോ അല്ലെങ്കിൽ കരക്കാരുടെ വക സർക്കാർ ആക്കിയതോ ആയ ഒന്നോ രണ്ടോ ക്ഷേത്രങ്ങളുണ്ടായിരിക്കും. ഇവയാണു് ഗ്രാമവാസികളുടെ ആത്മീയക്ഷേമത്തെ പുലർത്തിവന്നതു്. കരക്കാരുടെവക അല്ലാതിരുന്നാലും അവർക്കു് ഇവയെ സംബന്ധിച്ചു് ചില അധികാരങ്ങളും അവകാശങ്ങളും ഉണ്ടായിരിക്കുന്നതു് സഹജമാണു്. വലിയ സ്വത്തില്ലാത്തതിനാൽ ഈ ക്ഷേത്രങ്ങൾ ഏറിയകൂറും കരക്കാരുടെ ഔ

ദാൎയ്യത്തെയും ദൈവഭക്തിയേയും അവലംബിച്ച് ജീവിക്കുന്നവയുമാണ്. ഇവയിൽ സൎക്കാരിൽനിന്നും പൂജയും മററും സ്വല്പംവല്ലതും ഉണ്ടെങ്കിലും അതിനും പുറമെ കരക്കാർ അവരുടെ സ്വത്തുകൊണ്ടാണ് ഒരു വിധം ഭംഗിയായി കാൎയ്യങ്ങൾ നിൎവ്വഹിച്ചുവന്നതു്. കരക്കാൎക്ക് പണ്ടുണ്ടായിരുന്ന അധികാരങ്ങളുടെ അവശിഷ്ടങ്ങൾ ഇന്നും ഏറക്കുറെ കാണ്മാനുണ്ടു്. ഇന്നും ആറാട്ടിനും മററും പുറത്തേക്കെഴുന്നള്ളിക്കുമ്പോൾപോലും കരക്കാരുടെ അനുവാദം ചോദിക്കുകയും അവർ അകമ്പടിസേവിക്കയും ചെയ്തുവരുന്നതായി കാണുന്നുണ്ടു്. ഇതുനിമിത്തം ക്ഷേത്രകാൎയ്യങ്ങളിൽ കരക്കാരുടെ ശ്രദ്ധയും താല്പൎയ്യവും അന്നുണ്ടായിരുന്നു. പരിഷ്കാരം വന്നതോടുകൂടി ഇവയെല്ലാം ഭേദപ്പെട്ടുപോയിട്ടുണ്ടെന്ന് പറയേണ്ടതില്ലല്ലോ. ഇന്നിവ മിക്കവയും ജനോൽബാധവൎജ്ജിതങ്ങളായി തീൎന്നിട്ടുണ്ടു്. ശുചീകരണവിഷയത്തിലും ഗ്രാമവാസികൾ ശ്രദ്ധിക്കാതിരുന്നില്ല. കരയിൽ സ്നാനാക്കൾക്കായി ഉപയോഗിച്ചുവരുന്ന കുളങ്ങൾ കൂടെക്കൂടെ തേകി ചെളി കളഞ്ഞും കടവുകെട്ടിയും സംരക്ഷിച്ചുവന്നു. ഇന്നത്തെപ്പോലെ വഴി തൂപ്പും മററും അന്നുണ്ടായിരുന്നില്ല. എങ്കിലും വഴികളും ക്ഷേത്രപരിസരങ്ങളും മററും പുല്ലുകൾ ചെത്തിക്കളഞ്ഞു് വൃത്തിയായി സൂക്ഷിച്ചുവരിക പതിവുണ്ടായിരുന്നു. ഓണം മുതലായ വിശേഷാവസരങ്ങളിൽ സകല വീടുകളും പരിസരങ്ങളും മാലിന്യം പോക്കി വൃത്തിയാക്കി വെയ്ക്കുന്ന നടപ്പുണ്ടായിരുന്നു. ഇന്നു അതിന്റെ അവശിഷ്ടം തീരെ ഇല്ലെന്നു പറവാൻ തരമില്ല. വീടുകൾ വെള്ളയടിക്കുകയും മുററത്തു മണൽ വിരിയ്ക്കുകയും പൂവിടുകയും മററും ഇന്നും ചെയ്തുവരുന്നുണ്ടല്ലോ.

കരയോഗക്കാർ പലപ്പോഴും ഒന്നിച്ചുകൂടുകയും ആ അവസരങ്ങളിൽ തർക്കങ്ങളും വഴക്കുകളും മററും കേട്ടു തീരുമാനിക്കുകയും ചെയ്തുവന്നു. ചില കരകളിൽ എല്ലാ മാസത്തിലും ഒന്നാംതീയതിതോറും കരക്കാർ ഒരു വീട്ടിൽ ഒന്നിച്ചുകൂടുക എന്നൊരു ഏർപ്പാടുണ്ടു്. ആ അവസരത്തിൽ വീട്ടുകാർ കരക്കാർക്കു് സദ്യകഴിക്കയും എല്ലാവരും കരയോഗത്തിലെ മുതലിലേക്കു ഒരു സംഖ്യ കൊടുക്കുകയും ചെയ്തുവന്നിരുന്നു. ഇതുകൂടാതെ കല്യാണമോ പുലകുളിയോ മററതെങ്കിലും അടിയന്തിരമുള്ള സ്ഥലത്തും കരക്കാർ ഒന്നിച്ചുകൂടുക ആവശ്യമാണു്. അടിയന്തിരം വക ഊട്ടുപുരകൾ കെട്ടുകയോ പന്തലിടുകയോ ചെയ്തുകൊടുക്കേണ്ടതു് കരക്കാരുടെ മുറതലയാണു്. അതത അവസരങ്ങളിലാണു് സാധാരണ കരസംബന്ധമായ കാര്യങ്ങൾ പറഞ്ഞു തീരുമാനിക്കുന്നതു്. ഇങ്ങനെ ചെയ്യപ്പെടുന്ന തീരുമാനത്തിനു് എതിർവാക്കില്ലാതെ എല്ലാവരും അധീനന്മാരായി ഭവിക്കുന്നു. പരസ്പരവിശ്വാസവും പൊതുക്ഷേമതാല്പര്യവും അക്കാലത്തു് ജനങ്ങളിൽ രൂഢമൂലമായിരുന്നു. പൊതുക്ഷേമത്തിലാണു് വ്യക്തികളുടെ ക്ഷേമം ലയിച്ചിരിക്കുന്നതെന്നുള്ള തത്വം അവർ വേണ്ടുംവണ്ണം മനസ്സിലാക്കിയിരിക്കുകയും അതനുസരിച്ചു പ്രവർത്തിച്ചുവരികയും ചെയ്തു. അന്നത്തെ ഗ്രാമം അല്ലെങ്കിൽ "കര" അതിന്റെ ഘടനാവൈശിഷ്ട്യംകൊണ്ടു് ജനാധിപത്യഭരണത്തിനു് ഒരുത്തമമാതൃകയായിരുന്നു. അതിന്റെ ഭിന്നസ്വഭാവങ്ങളോടുകൂടിയ വിവിധ വിഭാഗങ്ങളും അന്യോന്യസംഘർഷണംകൂടാതെ അനേക ശതാബ്ദം പ്രവർത്തിക്കുകയും വർത്തിക്കുകയും ചെയ്തുവെന്നുള്ളതു് അതിന്റെ സമർത്ഥമായ ഘടനയെയല്ലാതെ മററന്തിനെയാണു് സൂചിപ്പി

ക്കുന്നതു്? എന്നാൽ ഇന്നത്തെ പരിഷ്കാരത്തിനു ഇരയാകാതെ എന്താണു ലോകത്തിലുള്ളതു്? നമ്മുടെ ഗ്രാമീണസ്വയംഭരണത്തേയും അതു് വികൃതമാക്കിത്തീൎക്കാതിരുന്നില്ല. ഇന്നു കരയോഗങ്ങൾ രജിസ്റ്റരാക്കണമത്രെ! പലതും രജിസ്റ്റരാക്കിക്കഴിഞ്ഞിട്ടുമുണ്ടു്. ഇതിന്റെ അൎത്ഥമെന്താണെന്നു ലേഖകനു നല്ലപോലെ മനസ്സിലാകുന്നില്ല. പക്ഷെ മനസ്സുകൊണ്ടു യോജിപ്പാൻ തരമില്ലാത്തവരെ നിയമംകൊണ്ടു് യോജിപ്പിക്കാമെന്നായിരിക്കാമെന്നു് സംശയിക്കുന്നു. ശരിയായി പ്രവൎത്തിക്കുകയാണെങ്കിൽ ഇതുകൊണ്ടും തരക്കേടില്ലായിരുന്നു. നായന്മാരുടെ ഭാഗവും വിവിധവൎഗ്ഗക്കാരുടെ യോഗവും വിഭിന്നങ്ങളായ ഹിതങ്ങളും അന്യോന്യ മത്സരങ്ങളും അനാവശ്യമായ കൈ കടത്തലും മററും വൎദ്ധിച്ചിരിക്കുന്ന ഈ കാലത്തു് ഗ്രാമീണസ്വയംഭരണം എങ്ങിനെയാണു് അല്പംപോലും സാധിക്കുന്നതെന്നറിഞ്ഞുകൂടാ. ആ യന്ത്രം മുഴുവൻ ഇതാ താറുമാറായിത്തീൎന്നിരിക്കുന്നു. അതാതു ഭാഗങ്ങളെ യഥാസ്ഥാനങ്ങളിൽ ചേൎത്തു് ശരിയാക്കുന്നതിനു ഇനി മയനോ വിശ്വകൎമ്മാവോ മററോ വരേണ്ടതായിട്ടാണിരിക്കുന്നതു്. ഈ വിഷയത്തിൽ വലിയ ആശയ്ക്കൊന്നും വഴികാണുന്നില്ല. നായന്മാർ ഭാഗംചെയ്തുപിരിഞ്ഞു. തൊഴിലാളികൾ തൊഴിൽവിട്ടു് മററു വഴിക്കു് തിരിഞ്ഞു. ജനങ്ങൾക്കു് ഐകമത്യം കുറഞ്ഞു. "അപരിഹരണീയവിധിയന്ത്രത്തിരിപ്പുമൂന്നി" എന്നു നളചരിതത്തിൽ പറഞ്ഞിരിക്കുന്നതുപോലെ ആയി. ഇപ്പോൾ കരയോഗം ചെയ്തുവന്ന മിക്ക കാൎയ്യങ്ങളും സൎക്കാരിൽനിന്നു ഏററിരിക്കുകയാണു്. അതുനിമിത്തം എങ്ങും ഒരു സ്വൈരവുമില്ല. പള്ളിക്കൂടം വേണം, പാലം വേണം, പോലീസ്‌സ്റ്റേഷൻ വേണം, വൈ

ദ്യശാല വേണം, വഴി വേണം, കുളം വെട്ടണം എന്നുവേണ്ട മൂന്നു സക്കാരിലേക്ക് ഒരു കാശുപോലും ചെലവില്ലാതിരുന്നതിന് ഇപ്പോൾ എന്തായാലും മതിയാകയില്ലെന്നുള്ള നിലയായി. പക്ഷെ ഇതു പരിഷ്കാരത്തിന്റെ അപരിഹാൎയ്യമായ ഒരു ഫലമായിരിക്കാം. ഇന്നത്തെ പരിഷ്കാരത്തിന്റെ ഒരു പ്രധാന കൃത്യം സംഘടിതങ്ങളായ പഴയ സ്ഥാപനങ്ങളെയെല്ലാം അസംഘടിതങ്ങളായി തീൎക്കയെന്നുള്ളതാണ്. അവയെ മറുവിധത്തിൽ പുനഃസംഘടിപ്പിക്കാമെന്നുള്ള ഉദ്ദേശത്തോടുകൂടിയായിരിക്കാം. എന്നാൽ അതു് സുകരമല്ലെന്നാണ് ഇപ്പോൾ കണ്ടുവരുന്നതു്. കാലാന്തരത്തിൽ പക്ഷെ ശരിയായേക്കാം. എന്നാൽ പൂൎണ്ണമായ സ്വാശ്രയത്തിൽനിന്നും പലവിധ കുഴപ്പത്തോടുകൂടിയ പരാശ്രയത്തിലേക്കാണ് നാം ഇപ്പോൾ തള്ളപ്പെട്ടിരിക്കുന്നതു്. വ്യക്തിപരമായ സ്വാതന്ത്ര്യമാണല്ലോ ഇന്ന് മനുഷ്യരുടെ ഗവേഷണവിഷയമായി തീൎന്നിരിക്കുന്നതു്. ഇതിലേക്കും കരയോഗവും മററും എങ്ങിനെ സാധിക്കും

വല്ല സ്ഥാപനങ്ങളുമുണ്ടെങ്കിൽ അവിടെ നിശ്ചയമായും വഴക്കും മത്സരവും ഉണ്ടാകാതിരിക്കുകയില്ല. യോജിപ്പിലേക്കല്ല—ഭിന്നിപ്പിലേക്കാണ് മനുഷ്യവൎഗ്ഗത്തിന്റെ ഇന്നത്തെ പോക്ക്. ഇന്നു ലോകം ഒട്ടുക്കു കാണുന്ന അസ്വാസ്ഥ്യം ഇതിന്റെ നാഡിസ്പന്ദനമാണ്. ഇന്നത്തെ നഗരസഭ ഇവയ്ക്കുപകരം സൃഷ്ടിക്കപ്പെട്ട സ്ഥാപനങ്ങളാണെന്നു പറയുമായിരിക്കും. എന്നാൽ ഇവകൊണ്ട് ഉപദ്രവമോ ഉപകാരമോ അധികമുള്ളതെന്ന് നിശ്ചയിക്കാറായിട്ടില്ല. ഇത്ര വില കൂടിയതും ദുൎവ്വഹവുമായ ഒരു യന്ത്രം ഇവിടത്തെ ജനങ്ങളുടെ സ്ഥിതിക്ക് ആവശ്യമുണ്ടോ എന്നു

ചിന്തനീയമാണു്. ഇപ്പോൾ തിരുവിതാംകൂറിൽ ഗ്രാമപ്പഞ്ചായത്തുകൾ സ്ഥാപിക്കുന്നതിനു ഏതോ ആലോചനയുണ്ടു്. ഇതിന്റെ നടത്തിപ്പിലേക്കു് പലവിധ നികുതികൾ പിരിക്കുന്നതിനും മററും വ്യവസ്ഥകൾ ഉണ്ടു്. ഇപ്പോൾ നഗരവാസികൾ അനുഭവിക്കുന്ന ഗുണങ്ങളോ അഥവാ ദോഷങ്ങളോ ഇനി ഗ്രാമവാസികൾക്കും അനുഭവിക്കാം. പണ്ടു് ഗ്രാമവാസികൾ വ്യയം കൂടാതെ സാധിച്ചുവന്ന കാര്യങ്ങൾ എല്ലാം ഇനി ചെലവുചെയ്തും പണ്ടത്തെപ്പോലെയുള്ള സൌകര്യം കൂടാതെയും ഒരുവിധം വഹിക്കേണ്ടതായിട്ടാണു് വരാൻ പോകുന്നതു്. എന്നാൽ ഇന്നത്തെ പരിഷ്കാരരീതിക്കു് ഇതൊന്നും കൂടാതെ കഴിയുകയില്ലല്ലോ!

———x———

## ൨൦. ഭാഷാഭ്യസനം.

(ചില ചിന്തകൾ.)

ഭാഷ സംഖ്യാതീതമായ അമൂല്യചിന്തകൾ ലയിച്ചിരിക്കുന്ന "മൂത്തിക"യാണെന്നു് പറയപ്പെട്ടിരിക്കുന്നു. ഇതു് ഇതര ജന്തുക്കൾക്കു് അദത്തവും അലഭ്യവുമായിട്ടുള്ള ഒരു ദിവ്യാനുഗ്രഹമാണു്. മനുഷ്യന്റെ സകലവിധ പരിഷ്കാരത്തിനും ഭാഷതന്നെയാണു് പ്രധാന നിദാനമായിരിക്കുന്നതു്. ഭാഷ അന്തർഗ്ഗതവിനിമയത്തിനു് മാത്രമല്ല, മനുഷ്യന്റെ ചിന്തകളുടേയും അനുഭവങ്ങളുടേയും ലോകജ്ഞാനത്തിന്റേയും ഫലങ്ങളെ ക്ഷതവും ക്ഷയവും പററാതെ

സംരക്ഷിക്കുന്നതിനുകൂടിയുള്ള ഒരു വിശിഷ്ടോപകരണവു മാണ്. ഭാഷയുടെ അഭാവത്തിൽ ഓരോ മനുഷ്യൻെറ ചിന്തകളും അനുഭവജ്ഞാനങ്ങളും മററും അന്യന്മാൎക്ക് ലഭിക്കാതെ തന്നിൽതന്നെ ലയിച്ചുനശിച്ചുപോകമായിരുന്നു. ഇന്നു ലോകത്തിലുള്ള പരിഷ്കാരവും അതിൻെറ അസത്ഭാവംകൊണ്ടു മാത്രം ശോഭിക്കമായിരുന്നു. എന്നാൽ ലോകത്തിൽ പല കാരണങ്ങൾകൊണ്ടും ഒരു ഭാഷ മാത്രമല്ല ഉള്ളതു്. മനുഷ്യവൎഗ്ഗം ആദ്യമായി ഉത്ഭവിച്ചതു് മദ്ധ്യ ഏഷ്യയിലോ മറെറവിടയോ ആയിരുന്നാലും അവർ അവിടെത്തന്നെ ദീർഘകാലം ഒന്നിച്ചു വസിച്ചിട്ടില്ലെന്നാണു് ചരിത്രാന്വേഷികളുടെ അഭിപ്രായം. അവർ ആ കേന്ദ്രത്തിൽനിന്നും പലവഴികളായി പല ദിക്കകളിലേക്കും പിരിഞ്ഞു് ഓരോ ദേശത്തെ സങ്കേതമാക്കി വസിച്ചുവന്നു. ഇപ്രകാരം ഇന്നു ലോകം ഒട്ടുക്ക് അവർ വ്യാപിച്ചുകഴിഞ്ഞിരിക്കുന്നു. ഈ കാരണംനിമിത്തം ഓരോ മനുഷ്യവിഭാഗത്തിനും അന്തൎഗ്ഗതവിനിമയത്തിനും ജ്ഞാനസംരക്ഷണത്തിനും ഓരോ ഭാഷയും പ്രത്യേകം ഉണ്ടായി. കേന്ദ്രത്തിൽ വസിച്ചിരുന്ന കാലത്തെ പൊതുഭാഷയിൽ ഉണ്ടായിരുന്ന ചില ശബ്ദങ്ങൾ മാത്രം ഇന്നും മിക്ക ഭാഷകളിലും വലിയ രൂപഭേദംകൂടാതെ കാണപ്പെടുന്നുണ്ടു്. ഇതാണു് ഓരോ വൎഗ്ഗക്കാരുടേയും മാതൃഭാഷയായി ഇന്നു വൎത്തിക്കുന്നതു്.

എന്നാൽ മാതൃഭാഷ മാത്രം അറിഞ്ഞിരുന്നതുകൊണ്ടു് ബുദ്ധിക്കു പൂൎണ്ണമായ വികാസമോ ജ്ഞാനത്തിനു വലിയ വൎദ്ധനയോ ഉണ്ടാവാൻ തരമില്ല. അതിൽ ഒരു വൎഗ്ഗക്കാരുടെയും അവർ എത്തീട്ടുള്ള പരിഷ്കാരഘട്ടത്തി

ലേയും ഏറെക്കുറെ ദൂരമായിരിക്കാൻ ഇടയുള്ളു. വിജ്ഞാനം മാത്രമേ സംഗ്രഹിക്കപ്പെട്ടു കാണുകയുള്ളു. അതിനെ മാത്രം അവലംബിച്ചിരുന്നാൽ നമുക്ക് "കൂപമണ്ഡൂകങ്ങ"ളുടെ അവസ്ഥയല്ലാതെ ലഭിക്കാൻതരമില്ല. നേരമറിച്ചു ഒന്നിലധികം ഭാഷകളേയോ, ലോകത്തിൽ താരതമ്യേന പ്രശസ്തിയേയും പുഷ്ടിയേയും സമ്പാദിച്ചിട്ടുള്ള ഒരു ഭാഷയെ തനിച്ചോ അഭ്യസിച്ചിട്ടുള്ള മനുഷ്യന്റെ മനസ്സിന്റെ ഭൂരിഭാഗവും പ്രായേണ ബീജാകൃതമായി കാണപ്പെടുന്നതാണ്. എന്നാൽ ഇത്തരം ഭാഷ ലോകത്തിൽ ചുരുക്കമാണ്. ലാററിൻ, ഗ്രീക്ക, ഇംഗ്ലീഷ്, ജർമ്മൻ മുതലായ ഭാഷകൾ ഈ വർഗ്ഗത്തിലുൾപ്പെട്ടവയാണെന്ന് വിചാരിപ്പാൻ കാരണമുണ്ട്. ഇങ്ങനെയുള്ള ഭാഷകളുടെ അഭ്യസനം ബുദ്ധിസംസ്കാരത്തിന് വിലയേറിയതും ഫലമേറിയതും ആയ ഉപകരണങ്ങളായി ഭവിക്കാതിരിക്കയില്ല. ഇതു ഇന്നത്തെ വിദ്യാഭ്യാസരീതിയുടെ സംസ്ഥാപകന്മാരും തൽപ്രവർത്തകന്മാരും തീരെ വിസ്മരിച്ചിട്ടില്ലെന്നുള്ളതു് ആശ്വാസജനകംതന്നെയാണ്.

ഇന്നും പല ഖണ്ഡങ്ങളിലെ വനപ്രദേശങ്ങളിൽ നിവസിക്കുന്നവരായ ഒരുകൂട്ടം ജനങ്ങളെ നാം പ്രായേണ "അപരിഷ്കൃതർ" എന്നു നാമകരണം ചെയ്തുവരുന്നുണ്ടല്ലോ. എന്നാൽ പ്രത്യേകമായ അനുകൂലകാരണങ്ങളും പരിതഃസ്ഥിതികളുംകൊണ്ടു മാതൃഭാഷയെ വികസിപ്പിച്ചു പുഷ്ടിയാക്കിയ വർഗ്ഗക്കാരും ഇല്ലാതില്ല. ഇവിടെയും സൂക്ഷ്മദൃഷ്ട്യാ പരിശോധിക്കുന്നതായാൽ ഇവക്ക് അന്യഭാഷകളോടുള്ള കടമ പ്രത്യക്ഷമാകുന്നതാണ്. എന്നാൽ മാതൃഭാഷയെത്തന്നെ ശരിയായി അഭ്യസിക്കാത്തവരുടെ സംഖ്യയും ഒട്ടും കുറ

വല്ല. നമുക്കെല്ലാവൎക്കും നിത്യപരിചയംമൂലം മാതൃഭാഷയിൽ ഏറെക്കുറെ പ്രായോഗികവിദഗ്ദ്ധത ഇല്ലാതിരിക്കയില്ല. ഇതു സാധാരണകാൎയ്യങ്ങൾ നിൎവ്വഹിക്കാൻ മതിയായേക്കാമെങ്കിലും ഇന്നത്തെ സ്ഥിതിയ്ക്കു് ജ്ഞാനസമ്പാദനത്തിനും അതിന്റെ വിതരണത്തിനും ബുദ്ധിവികാസത്തിനും തീരെ പൎയ്യാപ്തമായി ഗണിക്കാൻ തരമില്ല. നാനാമുഖമായ ബുദ്ധിസംസ്കാരത്തിനും മററും ഇതു് അശേഷം മതിയാകുന്നില്ല. ഒരു ഭാഷ സംസാരിക്കുന്നവർ എത്രതന്നെ പരിഷ്കൃതരായാലും അവർ ലോകത്തിൽ പരന്നുകിടക്കുന്ന ജ്ഞാനത്തിന്റെ എത്രയോ സ്വല്പമായ ഭാഗം മാത്രമെ ഗ്രഹിച്ചിരിക്കാൻ ഇടയുള്ളു. ഇന്നു ലോകത്തിൽ നാം കാണുന്ന ജ്ഞാനമെല്ലാം ഒരു രാജ്യക്കാരുടേയോ വൎഗ്ഗക്കാരുടേയോ വക മാത്രമല്ലെന്നു് ആലോചിച്ചാൽ അറിയാവുന്നതാണു. അതു് മനുഷ്യരെല്ലാംകൂടി സമ്പാദിച്ചിട്ടുള്ളതും വിവിധഭാഷാഭ്യസനംമൂലം അന്യോന്യം വിനിമയംചെയ്തു വൎദ്ധിപ്പിച്ചിട്ടുള്ളതുമാണു്; എന്നാൽ ലോകത്തിലുള്ള എല്ലാ ഭാഷകളുമോ അഥവാ അവയിൽ അധികമോ അഭ്യസിക്കുവാൻ നമുക്കു സാധിക്കുന്നതല്ലല്ലോ. കാലദൈൎഘ്യത്തിലും സ്ഥലവിസ്താരത്തിലും ലോകജ്ഞാനത്തിന്റെ ഏറിയഭാഗത്തെ പ്രതിനിധീകരിക്കുന്നതും തന്മൂലം പ്രൗഢങ്ങളെന്നു് സൎവ്വസമ്മതം ലഭിച്ചിട്ടുള്ളവയുമായ അപൂൎവ്വം ചില ഭാഷകൾ ലോകത്തിൽ ഉണ്ടല്ലോ. അവയെ അഭ്യസിക്കുന്നതായാൽ നമുക്കു് ഉദ്ദിഷ്ടഫലം സിദ്ധിക്കാതിരിക്കയില്ല. ലോകത്തിൽ ഭാഷകൾ അസംഖ്യം ഉണ്ടെങ്കിലും അവയെല്ലാംകൂടി ഒരു സമുദ്രംപോലെയാണു് കിടക്കുന്നതു്. മുത്തുകളും രത്നങ്ങളും മററും സമുദ്രത്തിൽ എല്ലാ ദിക്കിലും ഒരുപോലെ കാണുകയില്ല. അതുപോലെതന്നെ വിജ്ഞാനരത്നങ്ങളും ഭാഷാ

സമുദ്രത്തിൻെറ ചില ഭാഗങ്ങളിൽമാത്രമെ സംഗ്രഹിക്കപ്പെട്ടതായി കാണുകയുള്ളു. ഇവിടെയാണ് ജിജ്ഞാസുക്കറം മുങ്ങിത്തപ്പേണ്ടതു്. ഏകഭാഷജ്ഞനായ ഒരു മനുഷ്യൻെറ മനസ്സ് പരിശോധിക്കുന്നതായാൽ അതിൻെറ എത്രയോ തുച്ഛമായ ഒരു ഭാഗം മാത്രമേ കൃഷിചെയ്യപ്പെട്ടിട്ടുള്ളവെന്നും ഭൂരിഭാഗവും ഊഷരപ്രദേശമാണെന്നും കാണുന്നതാണ്.

ലോകത്തിൽ ഇന്ന് എവിടെയും വിദ്യാഭ്യാസവിഷയത്തിൽ മാതൃഭാഷയെക്കൂടാതെ ഒരു അന്യഭാഷകൂടി അഭ്യസിപ്പിക്കണമെന്നാണ് നിയമം. മാതൃഭാഷ പ്രധാനഭാഷയായും മററതു ഉപഭാഷയായിട്ടുമാണ് അഭ്യസിപ്പിച്ചുവരുന്നതു്. എന്നാൽ ഭാരതത്തിലെ ഇന്നത്തെ സ്ഥിതിനോക്കുകയാണെങ്കിൽ ഇംഗ്ലീഷിന് പ്രാധാന്യവും മാതൃഭാഷയ്ക്കു് ദ്വിതീയസ്ഥാനവുമാണ് നൽകിവരുന്നതു്. ഇതു് പക്ഷെ നാം ഇംഗ്ലീഷുകാരുടെ ഭരണത്തിൽ ഇരിക്കുന്നതുകൊണ്ടായിരിക്കാം. നാട്ടുഭാഷകറംക്ക് ഇതുനിമിത്തം അല്പം ഇടിവുണ്ടെന്നുള്ളതിന് തക്കമില്ല. നമ്മുടെ ശ്രദ്ധമുഴുവനും അന്യഭാഷയിലേക്കു് ആകർഷിക്കപ്പെട്ടിരിക്കുന്നതുകൊണ്ടു് മാതൃഭാഷയുടെ വളർച്ചയ്ക്കും വികാസത്തിനുംവേണ്ട സൗകര്യം ലഭിക്കുമോ എന്ന് സംശയമാണ്. ചിന്തയും ജ്ഞാനവും ഭാഷയാകുന്ന ഉപകരണത്തെ ആശ്രയിച്ചാണിരിക്കുന്നതു്. നമ്മോടടുത്ത ബന്ധമുള്ളതും നമുക്ക് പലവിധത്തിലും രസപ്രദവുമായ ഭാഷ മാതൃഭാഷതന്നെയാണല്ലോ. അതിനാൽ ആ ഭാഷമുഖേന നടത്തപ്പെടുന്ന വിദ്യാഭ്യാസമാണ് നമുക്ക് അധികം യോജിക്കാൻ ഇടയുള്ളതു്. അതുകൊണ്ടു പ്രാധാന്യം എല്ലായ്പോഴും അതിനുതന്നെ നല്കേണ്ടതത്യാവശ്യമാണ്. എന്നാൽ "ലോകഭാഷ"യെന്നമട്ടിൽ അസാ

മാന്യപ്രചാരമുള്ള ഒരു ഭാഷയിൽതന്നെയാണ് നാം ജനിച്ചിരിക്കുന്നതെങ്കിലും, നമുക്കു പ്രവേശനമില്ലാത്ത അന്യഭാഷയിലെ അന്തൽഘടിതമായിരിക്കുന്ന വിജ്ഞാനഭണ്ഡാഗാരത്തിന്റെ ഉൽഘാടകം സമ്പാദിക്കാൻ മാത്രമായിട്ടെങ്കിലും ഒരു ഇതര ഭാഷാജ്ഞാനം അത്യാവശ്യമാണ്. എന്നതന്നെയുമല്ലാ, മനുഷ്യചിന്തകളുടേയും വികാരങ്ങളുടേയും വാഹനങ്ങളായിരിക്കുന്ന പദങ്ങളുടെ യഥാർത്ഥമായ അർത്ഥവും വിലയും ഗ്രഹിക്കുന്നതിനും അന്യഭാഷാ പരിജ്ഞാനം ഒഴിച്ചുകൂടാത്ത ഒന്നാണ്. ഇതുകൂടാതെ ഒന്നിലധികം ഭാഷ പഠിക്കുന്നതുകൊണ്ട് മററു പല ഗുണങ്ങളുമുണ്ട്. ഭാഷ മനുഷ്യചിന്തകളുടേയും മററും ദപ്പണമാണ്. മനുഷ്യവർഗ്ഗം സാമാന്യേന ഒന്നുപോലെയാണെങ്കിലും പ്രകൃതിവസ്തുക്കളുടെ അവലോകനവിഷയത്തിലും അഭിരുചികളിലും ആദർശങ്ങളിലും രസാനുഭൂതിയിലും ചിന്താമാർഗ്ഗങ്ങളിലുംമററും പരിതഃസ്ഥിതിമൂലം അല്പാല്പം വ്യത്യാസപ്പെട്ടാണിരിക്കുന്നതു്. ഈ വ്യത്യാസങ്ങളൊക്കെയും അവരുടെ ഭാഷയിൽ സ്പഷ്ടമായി പ്രതിഫലിച്ചു കാണപ്പെടുന്നു. അതുകൊണ്ടു് ആ ഭാഷകൾ അഭ്യസിക്കുന്നതായാൽ മാത്രമെ നമുക്ക് ഈവക വ്യത്യാസങ്ങളെ യഥാവൽ ഗ്രഹിക്കാൻ സാധിക്കൂ. എന്നുതന്നെയുമല്ല, ഭാഷ മനുഷ്യരോടുകൂടി വളൎന്നുവരുന്ന ഒന്നാകകൊണ്ടു് ഏതു ഭാഷയും അതു സംസാരിക്കുന്ന ജനവിഭാഗത്തിന്റെ മാനസിക വികാരത്തിന്റെ ഒരു സംക്ഷിപ്ത ചരിത്രമാണെന്നും പറയാം. അപരിഷ്കൃതവർഗ്ഗക്കാരുടെ ഭാഷയിൽ ആശയങ്ങളും ആദർശങ്ങളും കുറഞ്ഞിരിക്കുന്നതുകൊണ്ടു് പദങ്ങളും കുറവായിത്തന്നെ ഇരിക്കും. പരിഷ്കൃതരായ ജനങ്ങളുടെ ഭാഷ നേരേമറിച്ച് ആശയാദർശങ്ങളുടെ ബാഹുല്യം നിമിത്തം പദസ

മൂഢിയോടുകൂടിയതായും ഇരിക്കുന്നതാണ്. പൌരസ്ത്യഭാഷകളിൽവച്ച് (പക്ഷെ പാശ്ചാത്യഭാഷകളിലും) പ്രാധാന്യം വഹിക്കുന്നതു് സംസ്കൃതം തന്നെയാണ്. അതു് നമ്മുടെ പൂർവ്വന്മാർ പ്രാപിച്ച പരിഷ്ക്കാരത്തിന്റെ പരമകാഷ്ഠയെ സവിശേഷം സൂചിപ്പിക്കുന്നു. ഇത്രത്തോളം പദബാഹുല്ല്യം മറെറാരു ഭാഷയ്ക്കും ഉണ്ടായിരിക്കുമെന്ന് തോന്നുന്നില്ല. ഇതിനു കാരണം ഭാരതീയർ ഒരു വസ്തുവിനു ഒരു പേരുമാത്രമല്ല കല്പിച്ചിട്ടുള്ളതു്. ഒരു വസ്തുവിനുതന്നെ ചിലപ്പോൾ പത്തുമിരുപതും പേരുകൾ ഉണ്ടായിരിക്കുന്നുണ്ട്. ഉദാഹരണമായി ജലം, അഗ്നി, വായു, സൂര്യൻ, ചന്ദ്രൻ, ഭൂമി മുതലായവയെ നോക്കുക. ഇപ്രകാരംതന്നെ നമ്മുടെ വിവിധചിന്തകൾക്കും നാനാവികാരങ്ങൾക്കും വിവിധനാമങ്ങൾ നൾകപ്പെട്ടിട്ടുണ്ട്. ഇതരഭാഷകളിൽ ഈവിധമുണ്ടോ എന്നു് സംശയമാണ്. പൂർവ്വഭാരതീയരുടെ ചിന്താവൈശിഷ്ട്യവും പ്രതിഭാവിലാസവും നിരീക്ഷണശക്തിയും, വിജ്ഞാനവിസ്തൃതിയും എത്രമാത്രമുണ്ടായിരുന്നുവെന്ന് അറിയുവാനും അവയുടെ ഫലംകൊണ്ട് നമ്മുടെ മനസ്സിനേയും ബുദ്ധിയേയും മററും വികസിപ്പിക്കുവാനും ജ്ഞാനത്തെ വർദ്ധിപ്പിക്കുവാനും സംസ്കൃതഭാഷാഭ്യസനം നമ്മെ അതിശയനീയമാംവിധം സഹായിക്കുന്നതാണ്. ഇംഗ്ലീഷ് ഭാഷ ഇന്ന് ഏകദേശം "ലോകഭാഷ" എന്ന നിലയിൽ ആയിത്തീർന്നിട്ടുണ്ട്. ഇന്നു് അതൊരു വിജ്ഞാനഭണ്ഡാഗാരംതന്നെയാണ്. എല്ലാ പരിഷ്കൃതഭാഷകളിലുമുള്ള സാരാംശം എടുത്തു് അതിന്റെ ഭൗതികവിജ്ഞാനസമ്പത്തു് ക്രമാതീതമായി വർദ്ധിപ്പിച്ചിട്ടുണ്ട്. നാം ഇന്നു സംഗതിവശാൽ അല്പം പ്രാധാന്യം നല്കീട്ടുള്ളതും അതിനാണല്ലോ. നാം ഇന്നു ഭാരതത്തിൽ വിദ്യാലയങ്ങളിൽ

അഭ്യസിച്ചുവരുന്ന ഭാഷയും അതുതന്നെയാണല്ലോ. ഇതിൽനിന്നും നമ്മുടെ ലോകജ്ഞാനം വൎദ്ധിച്ചിട്ടുണ്ടെന്നുള്ളതിന്നു സംശയമില്ല.

ഏകദേശം ഇതുപോലെ പുഷ്ടിയുള്ള പൌരസ്ത്യപാശ്ചാത്യഭാഷകൾ അപൂൎവ്വം വേറെയും ചിലതുണ്ടായിരിക്കാം. എന്നാൽ അവയെക്കാൾ നമുക്കു അഭ്യസനത്തിന്നു സൌകൎയ്യമുള്ളവ മുൻപറഞ്ഞവ രണ്ടുമാണു്. പ്രത്യേകിച്ചും നമ്മോടു ബന്ധമുള്ള പൌരസ്ത്യഭാഷതന്നെയാണു്. ഏതു ഭാഷതന്നെ വരിച്ചാലും മാതൃഭാഷയോടു നമുക്കുള്ള കടമയേയും ബന്ധത്തേയും വിസ്മരിച്ചുകൂടാ. നമ്മുടെ മാതൃഭാഷ വലിയ പുഷ്ടി ഒന്നും ഉള്ളതല്ലാതിരുന്നാലും നമ്മുടെ ജ്ഞാനസമ്പാദനത്തിന് അതിനെത്തന്നെ അടിസ്ഥാനമാക്കിവേണം പ്രവൎത്തി ആരംഭിക്കാൻ. എന്തുകൊണ്ടെന്നാൽ അതു് നമ്മോടുകൂടി ജനനംമുതൽ വളൎന്നുവന്നിട്ടുള്ളതും നമ്മുടെ ഉള്ളിൽ ആദ്യം വിജ്ഞാനബീജം വിതറീട്ടുള്ളതും നമ്മുടെ അഭിലാഷങ്ങളെ ആദ്യം അവ്യക്തമായിട്ടെങ്കിലും വെളിപ്പെടുത്തിയതും നമ്മുടെ വികാരവിചാരങ്ങളോടു, വേർപെടാത്തവിധം ബന്ധിച്ചുകിടക്കുന്നതും ഇന്നും നമ്മുടെ മനസ്സിന്റെ ദൌത്യം വഹിക്കുന്നതും നമുക്ക് പ്രിയംവദയായി വൎത്തിക്കുന്നതും നമ്മുടെ ഉള്ളിൽ മധുരങ്ങളായ സ്മരണകളെ ഉദ്ദീപിപ്പിക്കുന്നതും മററും ഈ ഭാഷയാണല്ലോ. നാം അഭ്യസിക്കുന്ന ദ്വിതീയഭാഷ എത്രതന്നെ പ്രാബല്യമുള്ളതായിരുന്നാലും അതിന്നു മാതൃഭാഷയോട് ഒരുവിധത്തിലും സാമ്യം ലഭിക്കയില്ല. കുടുംബത്തിൽ ജനിച്ചുവളൎന്നവരും ആതിഥ്യം സ്വീകരിച്ചു വന്നിട്ടുള്ളവരും തമ്മിലുള്ള വ്യത്യാസം ഇവയ്ക്കുണ്ടു്. ഭാരതീയരായ നമുക്ക് നമ്മുടെ വേദങ്ങളും ശാസ്ത്രങ്ങളും പുരാണങ്ങളും സാഹിത്യങ്ങളും എല്ലാം

ലയിച്ചുകിടക്കുന്ന സംസ്കൃതഭാഷ അഭ്യസിക്കാതിരിക്കുവാൻനിവൃത്തിയില്ല. പോരെങ്കിൽ അതു നമ്മുടെ മാതൃഭാഷയുടെ ഉത്തമർണ്ണികത്വവും വഹിക്കുന്നുണ്ട്. പക്ഷെ ഇതൊരു "മാതൃഭാഷ"യാണെന്ന് ചിലർ വിധിച്ചിട്ടുണ്ട്. ഇന്നും നാം ആദരിക്കുന്ന ശാസ്ത്രങ്ങളും ഇന്നും നാം ആസ്വദിക്കുന്ന കാവ്യാമൃതങ്ങളും ഇന്നും നാം ആരാധിക്കുന്ന ഉപനിഷത്തുകളും ഇന്നും നാം അനുകരിക്കുന്ന തത്വങ്ങളും ഇന്നും നാം അനുഷ്ഠിക്കുന്ന വിധികളും ഇന്നും പാശ്ചാത്യലോകത്തെ ആകർഷിക്കുന്ന ഉൽകൃഷ്ടചിന്തകളും മററും അടങ്ങിയിരിക്കുന്നതുമായ ആ ഭാരത "ഭാരതി"യെ എങ്ങിനെയാണ് "മൃത"യാണെന്ന് പറയുന്നത് എന്നു മനസിലാകുന്നില്ല. സംസ്കൃതഭാഷയിൽ ഇന്നു നാലുലക്ഷം കൃതികൾ ഉണ്ടെന്ന് ഒരു പാശ്ചാത്യപണ്ഡിതൻതന്നെ കണക്കാക്കിയിട്ടുണ്ട്. സാഹിത്യത്തിന്റെ സംഖ്യയിൽ മാത്രമല്ല, അതിന്റെ വിവിധത്വത്തിലും വൈശിഷ്ട്യത്തിലും സംസ്കൃതസാഹിത്യം ഇന്നും മററു ഭാഷകളെ അതിശയിച്ചുതന്നെ നില്ക്കുന്നുണ്ട്. ഇംഗ്ലീഷുഭാഷ ഇന്നത്തെ നമ്മുടെ ഭരണാധികാരികളുടെ ഭാഷയാകകൊണ്ടും അതു നവീനപരിഷ്കാരത്തെ പ്രതിഫലിപ്പിക്കുന്നതുകൊണ്ടും അതും തല്ക്കാലം അനുപേക്ഷണീയമായിട്ടാണിരിക്കുന്നത്. എന്നാൽ ഇതിൽ ഏതിനാണു പ്രാധാന്യംകൊടുക്കേണ്ടതെന്നു മാത്രമേ ആലോചിക്കേണ്ടതുള്ളു. ഇവിടെയാണു ദുർഘടം നേരിടുന്നത്. ഇന്നത്തെ വിദ്യാഭ്യാസരീതിക്ക് വിദ്യാലയങ്ങളിൽ സംസ്കൃതഭാഷയ്ക്കു സർവ്വപ്രാധാന്യം നൽകുവാൻ മാർഗ്ഗമില്ല. അതു ഒരു ഉപഭാഷയായിട്ടാണ് ഗണിച്ചുവരുന്നത്. മലയാളഭാഷയുടെ സ്ഥിതിയും ഇതുതന്നെയാണ്. അതിനു പ്രതിദിനം സ്ഥാനഭ്രംശം വന്നു കൊണ്ടാണിരിക്കുന്നത്. കേരളം ഒട്ടു

ക്ക് ഉപയോഗിച്ചുവരുന്നുണ്ടെങ്കിലും അതു ഇപ്പോഴും ഒരു ദിക്കിലും രാജഭാഷയായി ഗണിച്ചുവരുന്നില്ല. തിരുവിതാംകൂറിൽ മലയാളഭാഷയ്ക്കു പ്രത്യേകം ഒരുതരംവിദ്യാലയങ്ങളുണ്ടു്. എന്നാൽ ഇവയിൽ ഭാഷയ്ക്കല്ലാ, മററുവിഷയങ്ങൾക്കാണു പ്രാധാന്യം. ഇവിടത്തെ മലയാളവേഷത്തിലുള്ള ഇംഗ്ലീഷ്‌വിദ്യാഭ്യാസമല്ലയോ എന്നു് സംശയമുണ്ടു്. മലയാളഭാഷ അഭ്യസിച്ചവർക്കു് ഉദ്യോഗമില്ലെന്നുമായി. സാഹിത്യവും മററും അല്പാല്പമായി വർദ്ധിച്ചുവരുന്ന മലയാളഭാഷയുടെ വളച്ചയ്ക്കു് ഇതൊക്കെയും ഏറക്കുറെ പ്രതിബന്ധങ്ങളായി തീർന്നേക്കാമെന്നു് ശങ്കിക്കാൻ വഴിയുണ്ടു്. മാതൃഭാഷയെ സംരക്ഷിക്കുന്ന ചുമതല മിക്കവാറും, അല്ല മുഴുവനുംതന്നെ നാട്ടുകാരിലാണു് സ്ഥിതിചെയ്യുന്നതു്. അതിനു അർഹതയുള്ള സ്ഥാനം നൽകുന്നതിന്നു് പ്രയത്നിക്കേണ്ടതും ഇവർതന്നെയാണു്. ഇതിനുംപുറമേ മൂവായിരത്തിലധികം കൊല്ലം പ്രായമുള്ള സംസ്കൃതഭാഷയ്ക്കു് ഇംഗ്ലീഷിനോടു് തുല്യം പ്രാധാന്യമുള്ള സ്ഥാനമെങ്കിലും നൽകേണ്ടതും നമ്മുടെ പൂർവ്വസംസ്കാരത്തിനനുരൂപമായ വഴിക്കുള്ള ബുദ്ധിവികാസത്തിന്നു് അത്യാവശ്യവുമാണു്. നമ്മുടെ സർവ്വകലാശാലക്കാർ ഈ വിഷയത്തിൽ ചിലതൊക്കെ ചെയ്തുവരുന്നുണ്ടെങ്കിലും അതു മതിയാകുന്നില്ല. "വിശ്വഭാരതി"യെപ്പോലെ മഹൽസൃഷ്ടങ്ങളായ വിശിഷ്ടസ്ഥാപനങ്ങളുടെ സമൃദ്ധിമാത്രമേ ഈ വിഷയത്തിൽ പര്യാപ്തമാവാൻ ഇടയുള്ളൂ. എന്നാൽ അക്കാലം എത്രയോ ദൂരത്തിലാണു് വർത്തിക്കുന്നതു്. നമ്മുടെ പൗരസ്ത്യഭാഷയ്ക്കു ജന്മഭൂമിയിൽ പ്രോത്സാഹനം അല്പംകുറഞ്ഞതാണിരിക്കുന്നതെങ്കിലും ജർമ്മനി മുതലായ യൂറോപ്യൻ രാജ്യങ്ങളിലും അമേരിക്കയിലും അതു ക്രമേണ പ്രചാരം സമ്പാദിച്ചുവരികയാ

ണ്. ഉതിൽനിന്നും അതിനു ലോകഹൃദയത്തെ ആകർഷിക്കുന്നതിനും വശീകരിക്കുന്നതിനും പര്യാപ്തമായ ഒരു ശക്തി ഇന്നും ഉണ്ടെന്നുള്ളതു് സ്പഷ്ടമാണ്. ഒരുകാലത്തു ലോകം മുഴുവൻ വിജ്ഞാനവിതരണം ചെയ്തുകൊണ്ടിരുന്ന ഭാരതത്തിനു ഇനിയും അതു പാടില്ലെന്നു വരുന്നതല്ലല്ലോ. ചരിത്രം ആവർത്തിക്കുമെന്നുള്ളതു് സുവിദിതമായ ഒരു തത്വമാണ്. ഭാഷാഭ്യസനത്തെ സംബന്ധിച്ചുള്ള താരതമ്യവിവേചനം ഒരു ഗൌരവമേറിയ വിഷയമാണ്. അതുകൊണ്ടു് ഭാഷാഭിജ്ഞനായ ഇതിന്റെ കർത്താവു് അതിനു തുനിഞ്ഞിട്ടില്ല. ഈ വിഷയത്തിന്റെ പരിസരങ്ങളിൽനിന്നു അതിലേയ്ക്കു് എത്തിനോക്കിയെന്നേയുള്ളു. അഭിജ്ഞന്മാരുടെ ശ്രദ്ധയെ കഴിയുമെങ്കിൽ ഇതിലേയ്ക്കു് ഒന്നാകർഷിക്കാൻ സാധിക്കുമോ എന്നു പരീക്ഷിക്കമാത്രമാണു ഇവിടെ ചെയ്തിട്ടുള്ളതു്.

